# മലങ്കരസഭ

THE MALANKARA SABHA
JUNE 2023
MALAYALAM MONTHLY, Vol-67, Issue-6 _ ₹25




സുവിശേഷത്താൽ ഞങ്ങടെ ജനകൻ തോമാശ്ലീഹാ
ഈ സഭയിലെന്നിൻ സുതരുടെ പേർക്കായ് പ്രാർത്ഥിക്കണമെ.

## വി. മാർത്തോമാ ശ്ലീഹായുടെ
## 1950-ാമത് ദുക്റോനോ

# മഹാപുരോഹിത സന്ദേശം

സുവിശേഷപരമായ നടപടികളിലേക്കാനയിച്ചുകൊണ്ടാണ് പരിശുദ്ധ മാമോദീസായിൽ ഒരു പൈതലിനെ സഭാജീവിതസരണിയിലേക്ക് പ്രവേശിപ്പിക്കുന്നത്. പരിശുദ്ധാത്മാവിന്റെ ചൈതന്യത്തിലും പ്രഭയിലും സത്യത്തിലേക്കും നീതിയിലേക്കുമുള്ള വളർച്ചയാണ് ആദ്ധ്യാത്മികമായ പരിപൂർണ്ണതയും പരിപാകതയും. പെന്തിക്കോസ്തി ദിനത്തിലെ ആത്മാഭിഷേകത്തിനു ശേഷം ശിഷ്യന്മാരിൽ പ്രകടമായ ഊർജ്ജവും ആർജ്ജവത്വവും ഏതുകാലത്തെയും ക്രിസ്തുശിഷ്യർക്ക് നിത്യപ്രചോദനമാണ്. സകലവും വിട്ടിറങ്ങിയവർക്ക് ലഭിച്ചത് അമൂല്യസമ്പത്താണ്. ദൈവസ്വഭാവത്തിൽ പങ്കാളികളായി നിത്യജീവന് അവകാശികളായിത്തീരുന്ന അതുല്യഭാഗ്യാവസ്ഥയിലേക്കാണ് അവരുടെ അനുഗമനം അവരെ നയിച്ചത്. പരിശുദ്ധ ശ്ലീഹന്മാരുടെ സുവിശേഷപരമായ നടപടികളെ ധ്യാനിച്ചുകൊണ്ട് നാം ആയിരിക്കുന്ന ശ്ലീഹാ നോമ്പിന്റെ ദിനങ്ങൾ നമ്മുടെ ജീവിതത്തിന്റെ ലക്ഷ്യത്തെയും മാർഗ്ഗത്തെയും യഥാസ്ഥാനപ്പെടുത്തുന്നതിനുള്ള അവസരമായിത്തീരണം എന്ന് നാം സ്നേഹപൂർവ്വം ഓർമ്മപ്പെടുത്തുന്നു. അപ്പോസ്തോലനായ പൗലൂസ് ഫിലിപ്പിയർക്ക് എഴുതിയ ലേഖനത്തിലെ വരികൾ തന്നെയാകട്ടെ നമ്മുടെ പ്രാർത്ഥനയും. “നിങ്ങളുടെ സ്നേഹം മേൽക്കുമേൽ പരിജ്ഞാനത്തിലും സകല വിവേകത്തിലും വർദ്ധിച്ചു വന്നിട്ട് നിങ്ങൾ ഭേദാഭേദങ്ങളെ വിവേചിപ്പാറാകേണം എന്നും ക്രിസ്തുവിന്റെ നാളിലേക്ക് നിർമലന്മാരും ഇടർച്ചയില്ലാത്തവരും ദൈവത്തിന്റെ മഹത്വത്തിനും പുകഴ്ചയ്ക്കുമായിട്ട് യേശുക്രിസ്തുവിനാൽ നീതിഫലം നിറഞ്ഞവരുമായിത്തീരേണം എന്നും ഞാൻ പ്രാർത്ഥിക്കുന്നു” (ഫിലി. 1:10,11).

**വാത്സല്യ മക്കളെ,**
പുതിയ അധ്യയന വർഷത്തിലേക്ക് പ്രവേശിക്കുന്ന എല്ലാവർക്കും പ്രാർത്ഥനാശംസകൾ നേരുന്നു. വിദ്യാലയങ്ങൾ ഭാവി തലമുറയുടെ വിത്തുപുരകളാണ്. കുഞ്ഞുങ്ങൾ സഭയുടേതാണ്. ഈ സംഘബോധത്തിന്റെ സാമൂഹിക പ്രതിബദ്ധതയിൽ അവർ വളരട്ടെ. ആത്മ പ്രകാശമുള്ളവരും അധിക നന്മകളുടെ പങ്കുകാരുമായിത്തീരുവാൻ ദൈവം നിങ്ങളെ സഹായിക്കട്ടെ!.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**



മലങ്കരസഭ
ESTD. 1946
മാസിക
മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 ജൂൺ . ലക്കം 6. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

**ഇടവപ്പാതിയിങ്ങെത്തി, സ്ക്കൂളുകളും തുറക്കുന്നു.**

രവീന്ദ്രനാഥ ടാഗോർ 'ശാന്തിനികേതൻ' തുടങ്ങിയ കാലത്ത് അദ്ദേഹത്തിന്റെ ആശയങ്ങളെ അധികമാരും ഉൾക്കൊണ്ടില്ല. മാതാപിതാക്കൾ കുഞ്ഞുങ്ങളെ അദ്ദേഹത്തിനരികിലേക്കയക്കാൻ മടിച്ചു. എങ്കിലും ചിലർ അതിനു തയ്യാറായി. കുഞ്ഞുങ്ങളെ ടാഗോറിനരികിലേക്കയച്ച മാതാപിതാക്കൾ ഒരിക്കൽ ശാന്തിനികേതൻ സന്ദർശിച്ചു. അവിടെ ക്ലാസ് മുറികളൊന്നും ഉണ്ടായിരുന്നില്ല. അവർ നോക്കിയപ്പോൾ ഒരു വലിയ മാവിൻ ചുവട്ടിൽ ടാഗോറും കുഞ്ഞുങ്ങളുമിരിക്കുന്നു. ചിലർ ടാഗോറിന്റെ മടിയിൽ, ചിലർ മാവിൽ കയറുന്നു. മറ്റു ചിലർ മാവിനു മുകളിലിരുന്ന് മാങ്ങ കഴിക്കുന്നു. ആശ്ചര്യപ്പെട്ടു നിൽക്കുന്ന മാതാപിതാക്കളോട് ടാഗോർ പറഞ്ഞു "എന്റെ മടിയിലിരിക്കുന്ന ഇവരെക്കൂടി എങ്ങനെ മാവിനു മുകളിൽ കയറ്റാം എന്നാണ് ഞാൻ ആലോചിച്ചുകൊണ്ടിരിക്കുന്നത്".

വിദ്യാഭ്യാസം വിമോചിപ്പിക്കുന്നതാവണം. "സാവിദ്യായാ വിമുക്തയേ" എന്ന് ഉപനിഷദ് സൂക്തം. തല്ലിപ്പഴുപ്പിക്കലിന്റെ കാലം കഴിഞ്ഞു. ഇന്ന് മാതാപിതാക്കൾ കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസത്തിൽ നിക്ഷേപിച്ചു തുടങ്ങിയിരിക്കുന്നു. വിദേശ സർവ്വകലാശാലകളിൽ പഠിക്കുക എന്നതാണ് പുതുതലമുറയുടെ സ്വപ്നം. അഡ്മിഷനു മുൻപ് അവർ പഠിക്കാനാഗ്രഹിക്കുന്ന സർവ്വകലാശാലയുടെ ഗ്രേഡും വിശകലനം ചെയ്യുന്നു. പുതുലോകങ്ങളെ സ്വതന്ത്രമായി ആസ്വദിക്കാനുള്ള ആഗ്രഹവും ഇതി നു പിന്നിലുണ്ട്. വിദ്യാലയങ്ങൾ പുതുതലമുറയെ രൂപപ്പെടുത്തുന്നു. ആയതിനാൽ വിദ്യാലയങ്ങളെ നാം രൂപപ്പെടുത്തേണ്ടതുണ്ട്. അനന്തര തലമുറയുടെ ആത്മീയ നിർമ്മിതിയോടൊപ്പം അവരുടെ ഉന്നത വിദ്യാഭ്യാസ തൊഴിൽ മേഖലകളെക്കുറിച്ചുള്ള അന്വേഷണങ്ങളും ഫലപ്രദമായ മാർഗ്ഗനിർദ്ദേശങ്ങളിലും ഒരു സമുദായമെന്ന നിലയിൽ നാം കൂടുതൽ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

നൂതന വിവരസാങ്കേതിക മാർഗ്ഗങ്ങൾ സൺഡേസ്ക്കൂൾ അധ്യയനത്തിൽ നടപ്പിലായിക്കൊണ്ടിരിക്കുന്നു. ലോകത്തിന്റെ ഏതു കോണിലിരുന്നും സൺഡേസ്ക്കൂൾ ആധ്യയനം ഇന്ന് സാദ്ധ്യമാണ്. സൈബർ എത്തിക്സും കരിയർ മെന്ററിംഗും ജീവിത പങ്കാളിയുടെ തെരഞ്ഞെടുപ്പും സൺഡേസ്ക്കൂൾ പാഠ്യപദ്ധതിയുടെ ശ്രദ്ധപതിയേണ്ട നവമേഖലകളാണ്. പി.എസ്.സി. യു.പി.എസ്.സി. തുടങ്ങിയവ നടത്തുന്ന പരീക്ഷകളിൽ പഠന മികവിൽ മുൻപന്തിയിൽ നിൽക്കുന്ന നമ്മുടെ കുട്ടികൾക്ക് തിളങ്ങാനാവും. തിരുവനന്തപുരത്തെ IAS Hub സിവിൽ സർവ്വീസ് പരീക്ഷയിൽ സ്തുത്യർഹമായ മാർഗ്ഗനിർദ്ദേശം നൽകി വരുന്നു. പഴയ ബോധന രീതികളും ഭയപ്പെടുത്തലുകളും ആചാര രീതികളും ഒന്നും മതിയാവില്ല ഈ തലമുറയെ ദൈവബോധവും സഭാ സ്നേഹവും ഉള്ളവരാക്കാൻ. പുതുതലമുറയെ നാട്ടിലോ പ്രവാസ രാജ്യത്തോ ചേർത്തു നിർത്താനുള്ള നയപരമായ മാറ്റങ്ങൾ സഭാതലത്തിൽ ഉണ്ടായില്ലെങ്കിൽ അതിവേഗം ശോഷണം സംഭവിക്കാവുന്ന ഒരു സഭയായി ചരിത്രത്തിന്റെ ശേഷിപ്പായി നാം മാറും" എന്ന ഡോ. വർഗീസ് പുന്നൂസിന്റെ (മനപൂർവ്വം പംക്തി : 32) ഓർമ്മപ്പെടുത്തൽ നാം കേൾക്കണം!.

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി


വി. മാർത്തോമ്മാ ശ്ലീഹായുടെ
1950-ാമത് ദുക്റോനോ
2023 ജൂലൈ 3
MY LORD AND MY GOD
വി. കുർബ്ബാന
പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ
പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ
മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ
മുഖ്യ കാർമ്മികത്വത്തിൽ
വി. മാർത്തോമ്മാ ശ്ലീഹായുടെ
കബറിടം സ്ഥിതി ചെയ്യുന്ന
ചെന്നൈ മൈലാപ്പൂർ
സാന്തോം കത്തീഡ്രൽ
ബസിലിക്കായിൽ
രാവിലെ 07.30ന്

# അകം

CONTENTS












# ആഗോള വൈദീക സമ്മേളനം

▌ഫാ. ഡോ. നൈനാൻ വി. ജോർജ്

**സെന്റ് തോമസ് ഓർത്തഡോകസ് വൈദീക സംഘം ആഗോള സമ്മേളനം മെയ് 23,24,25 തീയതികളിൽ പരുമല സെമിനാരിയിൽ നടത്തപ്പെട്ടു.** 'ക്രിസ്തുവിന്റെ സ്ഥാനാപതികൾ നിരപ്പിന്റേയും നീതിയുടേയും ശുശ്രൂഷകൻമാർ' (2 കോരി. 5.20.21) എന്ന വിഷയത്തെ അധികരിച്ച് പഠനം, ചർച്ചകൾ ഇവ നടന്നു. മെയ് 23 ചൊവ്വാ രാവിലെ 8 മുതൽ രജിസ്ട്രേഷൻ ആരംഭിച്ചു. 10.15 ന് ധ്യാനത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ആമുഖ സന്ദേശം നൽകി. കാലത്തിന്റെ വെല്ലുവിളികൾ നേരിട്ട് വൈദീകശുശ്രൂഷയിൽ മുന്നേറുവാൻ കാത്തിരിപ്പിന്റെ ദിനങ്ങളിൽ നടക്കുന്ന ഈ സമ്മേളനം നമ്മെ കരുത്തരാക്കട്ടെ എന്ന് ആശംസിച്ചു. തുടർന്ന് ഡോ.യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത ധ്യാനം നയിച്ചു.11.30 ന് വൈദീകസംഘം പ്രസിഡന്റ് ഡോ മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ പരിശുദ്ധ കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു. കേരളാ ടെക്നിക്കൽ യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. സിസാ തോമസ് മുഖ്യ സന്ദേശം നൽകി. പൗരോഹിത്യജീവിതം ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ തുടർസംഭവമാണ് എന്നും അതൊരു തൊഴിലല്ല സമർപ്പണമാണെന്നും പറഞ്ഞു. തുടർന്ന് ചിന്താവിഷയം അവതരണം പഴയസെമിനാരി മുൻ പ്രിൻസിപ്പൽ ഫാ. ഡോ. ജേക്കബ് കുര്യൻ നടത്തി. ക്രിസ്തുവിന്റെ സ്ഥാനാപതികൾ സമർപ്പണത്തിന്റേയും സഹനത്തിന്റേയും സ്ഥാനാപതികളായിരിക്കണം എന്ന് അദ്ദേഹം പറഞ്ഞു. ഡോ ഏബ്രഹാം മാർ സെറാഫീം ചിന്താവിഷയ പഠനത്തിന് നേതൃത്വം നൽകി. ക്ലാസ്സുകളെ തുടർന്ന് ചർച്ചകൾ നടത്തപ്പെട്ടു. ചർച്ച് അക്കൗണ്ടിങ്ങിലെ ആധുനീകരീതികൾ എന്ന വിഷയത്തേ അധീകിച്ച് സജു സി കുരുവിള(സി എ) നയിച്ച ക്ലാസ്സ് അറിവിന്റെ വെളിച്ചം പകരുന്നതായിരുന്നു തുടർന്ന് ആരാധനാ സംവിധാനങ്ങളെ സംബന്ധിച്ച് ഫാ ഡോ എം പി ജോർജ്ജ് സംസാരിച്ചു തുടർന്ന് നടന്ന ചർച്ചകളിൽ ശുശ്രൂ,കളെ സംബന്ധിച്ച പലസംശയങ്ങൾക്കും നിവാരണമുണ്ടാക്കി.

24 ബുധനാഴ്ച്ച ഇടയശുശ്രൂഷയും ആരോഗ്യ പരിപാലനവും എന്ന വിഷയത്തിൽ ഫാ. എം.സി. പൗലോസിന്റെ നേതൃത്വത്തിൽ പരുമല ആശുപത്രി ഡോക്ടർമാർ ചർച്ചയും സംശയ നിവാരണവും നയിച്ചത് ഏറെ പ്രയോജനപ്രദമായി. വൈദീകശുശ്രൂഷ ബാഹ്യകേരള ആനുകാലീക രാഷട്രീയ സാമൂഹ്യ പശ്ചാത്തലത്തിൽ സെമിനാർ. അലക്സിയോസ് മാർ യൗസേബിയോസ് ഫാ ഫിലിപ്പ് കുരുവിള, ഫാ ഷാജി മാത്യൂസ് എന്നിവർ നേതൃത്വം നൽകി. ബാഹ്യകേരള ശുശ്രൂഷകളിലും പുതുതലമുറയെ സഭാപാരമ്പര്യങ്ങ





ളോട് ചേർത്ത് നിർത്തുന്നതിലും വൈദികർ നേരിടുന്ന വെല്ലുവിളികളെ സംബന്ധിച്ചും വിശദമായ ചർച്ചകൾ നടത്തി നിർദ്ദേശങ്ങൾ സമർപ്പിച്ചു. വൈദീകശുശ്രൂഷ അത്മായവീക്ഷണവും പ്രതീക്ഷകളും എന്ന വിഷയം റീമ അലക്സ്,അലക്സാണ്ടർ ഡാനിയേൽ (ഐ.പി.എസ്) എന്നിവർ അവതരിപ്പിച്ചു.ഈ ജനം എന്നേക്കുറിച്ച് എന്ത് പറയുന്നു എന്ന യേശുക്രിസ്തുവിന്റെ അന്വേഷണം പോലെ പ്രസക്തമായിരുന്നു (മത്തായി 16.15) വൈദികരേ സംബന്ധിച്ച ജനങ്ങളുടെ പ്രതീക്ഷകളുടെ പ്രതിഫലന മായിരുന്നു പ്രസ്തുത അവതരണം. തുടർന്ന് പോരുന്ന ശൈലികളെ പുനർക്രമീരണങ്ങൾക്ക് വിധേയമാക്കു ന്നതിന് അത് പ്രേരകമായിരുന്നു.തുടർന്ന് നടന്നഗ്രൂപ്പ് ചർച്ചകൾ പങ്കാളിത്തം കൊണ്ട് വളരെ ശ്രദ്ധേയമായി. കാലികപ്രസക്തമായ പത്ത് വിഷയങ്ങൾ പത്ത് ഗ്രൂപ്പു കളായി തിരിച്ച് നൽകിയിരുന്നു. കോവിഡാനന്തര അജ പാല ശുശ്രൂഷ ഉയർത്തുന്ന വെല്ലുവിളികൾ, ആരാധന യിലെ ശബ്ദക്രമീകരണം, അനുരഞ്ജനം ഇതരമതങ്ങ ളോടുള്ള ബന്ധത്തിൽ, അനുരഞ്ജനം സഭയ്ക്കുള്ളിൽ, സാമൂഹിക മാധ്യമങ്ങളും ഇടയപരിപാലനവും, വൈദിക ശുശ്രൂഷയിൽനിന്നുള്ള വിരമിക്കൽ, തുടങ്ങിയ വിഷയ ങ്ങളെ സംബന്ധിച്ച് സജീവമായ ചർച്ചകൾ നടത്തി ന ിർദ്ദേശങ്ങൾ സമർപ്പിച്ചു. ഡോ. ഗീവറുഗിസ് മാർ ബർന്ന ബാസ് നേതൃത്വം നൽകി. തീം പ്രസന്റേഷൻ ഫാ ഡോ റെജി മാത്യു നിർവ്വഹിച്ചു. Sacramental & Administrative parish concerns എന്ന വിഷയത്തിൽ തുറന്ന ചർച്ചകൾക്ക് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി നേതൃ ത്വം നൽകിയത് ഏറെ ഹൃദ്യമായിരുന്നു. വൈദീകരുടെ ആശങ്കകൾ ആവലാതികൾ ആവശ്യങ്ങൾ ആഗ്രഹ ങ്ങൾ ഇവ തുറന്ന് പറയാനും പങ്കിടുവാനും അതുപോ ലെ തന്നെ പരിശുദ്ധ പിതാവിന് പറയാനുള്ളത് വൈദീ കരോടും തുറന്ന് സംസാരിക്കുവാനും ഈ അവസരം ഏറെ പ്രയോജനപ്പെട്ടു. ആയിരത്തോളം വൈദീകർ ഇൻ ഡ്യക്കകത്ത്നിന്നും പുറത്ത് നിന്നും നേരത്തേതന്നെ ഓൺലൈൻ രജിസ്ട്രേഷൻ പൂർത്തിയാക്കി അദിയോ ടന്ത്യം വളരെ സജീവമായി സംബന്ധിച്ചതും പരിശുദ്ധ പിതാവിന്റെ മുഴുസമയ നേതൃത്വവും തിരുമേനിമാരുടെ സജീവ പങ്കാളിത്തവും രുചികരമായ ഭക്ഷണത്തിന്റെ ചിട്ട യായ ക്രമീകരണങ്ങളും സമ്മാനങ്ങളും സമ്മേളനത്തിന് മാറ്റുകൂട്ടി. ക്രമീകരണങ്ങൾക്ക് ജനറൽ സെക്രട്ടറി ഫാ. ഡോ. നൈനാൻ വി ജോർജ്ജ്, ജോയിന്റ് സെക്രട്ടറി ഫാ. ഡോ. മാത്യു വറുഗീസ്, സോണൽ സെക്രട്ടറിമാരായ ഫാ. സ്പെൻസർ കോശി, ഫാ. ലെസ്ലി പി. ചെറിയാൻ വൈദീ കസംഘം ഭദ്രാസന സെക്രട്ടറിമാർ, ഫാ. ചെറിയാൻ ടി സാമുവേൽ തുടങ്ങിയവർ നേതൃത്വം നൽകി.

# പുരോഹിതൻ
# ദൈവ രാജ്യത്തിന്റെ സ്ഥാനപതി



**ഫാ. കുറിയാക്കോസ് ജോർജ്**
വെട്ടിക്കൽ ദയറാ മാനേജർ

ഒരു രാജ്യത്തിന്റെ പ്രതിനിധിയായി അയക്കപ്പെടുകയാൽ മറ്റൊരു രാജ്യത്തേക്ക് താമസിക്കേണ്ടി വരുന്ന വ്യക്തികളെയാണ് നയതന്ത്ര പ്രതിനിധികൾ എന്ന് വിളിക്കാറുള്ളത്. (Perosns who reside in foreign countries as the representative of the country by whom they are dispatched) നയതന്ത്ര പ്രതിനിധികൾ മൂന്നുതരമാണ്. അവയിൽ ഒന്നാമത്തേതാണ് സ്ഥാനപതികൾ (ambassadors accredited to head of State) അന്താരാഷ്ട്ര ബന്ധങ്ങൾ ആവശ്യമായിവരുന്ന ഇടങ്ങളിൽ മാത്രമാണ് അംബാസിഡർ നിയമിക്കപ്പെടുക. സ്വാഭാവികമായി അതിനായി അന്താരാഷ്ട്ര നിയമം അനിവാര്യമാണ്. അന്താരാഷ്ട്ര നിയമം എന്നത് രാജ്യങ്ങൾ തമ്മിലുള്ള ഒരു കൂട്ടം നിയമങ്ങളെയും വ്യവസ്ഥകളെയും കരാറുകളെയും ഉടമ്പടികളെയും സൂചിപ്പിക്കുന്നു. മുകളിൽ പറയപ്പെടുന്നവയ്ക്ക് വിഷയീഭവിക്കുക രാജ്യങ്ങളോ, വ്യക്തികളോ, അന്താരാഷ്ട്രസംഘടനകളോ ആണ്. പരിശുദ്ധനായ പൗലോസ് എഴുതിയ ലേഖനത്തിൽ പരദേശികളായി തന്നെയാണ് സ്ഥാനപതികളെ ചിത്രീകരിച്ചിരിക്കുന്നത് പൊതുവായി സഭയെയും പരദേശികൾ എന്ന് വിശേഷിപ്പിക്കാം എങ്കിലും ഇവിടെ ഞങ്ങൾ എന്ന പദം വളരെ ശ്രദ്ധേയമാണ്. പ്രത്യേകാൽ പരദേശത്ത് ദൈവരാജ്യ പ്രതിനിധികളാണ് പുരോഹിതർ എന്നോർക്കുക. ഇഹവും പരവും, ദൃശ്യവും അദൃശ്യവും, ഭൂമിയും സ്വർഗ്ഗവും ഇത്തരം സമസ്യകൾക്ക് നടുവിലാണ് പുരോഹിതർ സ്ഥാനപതികൾ ആകുന്നത്. ഇവിടെ ചർച്ച ചെയ്യപ്പെടുന്നത് ദൈവരാജ്യവും ദൃശ്യലോകവും മനുഷ്യനും തമ്മിലുള്ള ബന്ധങ്ങളെയാണ്.

**രാജ്യം (State)**

പൊതു അന്താരാഷ്ട്ര നിയമം രാജ്യത്തെ സ്റ്റേറ്റ് എന്നാണ് വിവക്ഷിക്കുന്നത്. രാജ്യാന്തര സമൂഹത്തിന്റെ അംഗീകാരവും സമ്മതവും ആണ് ഒരു രാജ്യം നിലവിൽ വരാൻ ഇടയാക്കുന്നത്. അതിനടിസ്ഥാനമായി നാല് ഘടകങ്ങൾ ആവശ്യമാണ്.

**1 ജനസംഖ്യ (population), 2 പ്രദേശം** (territory) **3. പരമാധികാരം** (Sovereignty), **4. ഉടമ്പടിയിൽ ഏർപ്പെടാനുള്ള ശേഷി** (capacity to enter into treaty).

ദൈവരാജ്യം എന്നത് മനുഷ്യ മനസ്സുകളിൽ ചിരപ്രതിഷ്ഠ നേടിയ ഒന്നാണ്. അതിലെ ജനസംഖ്യ സർവലോകത്തിന്റതുമാണ്. കാല ദേശാന്തരങ്ങളാൽ വിഭജിക്കപ്പെടുവാൻ കഴിയാത്ത വിധം അസംഖ്യവുമാണ്. ഇതി ന്റെ വിസ്തൃതി നിർണയാതീതമാണ്. ദൈവരാജ്യം എന്ന പദം സർവ്വ പ്രപഞ്ചത്തേയും ഉൾക്കൊള്ളുന്നതുമാണ്. ഇതിന്റെ പരമാധികാരം ത്രീയേകദൈവാധിഷ്ഠിതവുമാണ്.

ദൈവരാജ്യനിയമങ്ങൾ ക്രിസ്തു നമ്മെ പഠിപ്പിച്ച രണ്ടു വാചകങ്ങളിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. 'നിന്റെ ദൈവമായ കർത്താവിനെ പൂർണ ഹൃദയത്തോടും പൂ ർണമനസ്സോടും പൂർണ ആത്മാവോടും കൂടെ സ്നേഹിക്കണം'. നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം. Mk 12: 30, 31 അടിസ്ഥാനപരമായി ഈ ദൈവരാജ്യത്തെ തന്നെയാണ് നാം പ്രതിനിധാനം ചെയ്യുന്നത് എന്ന് ഒരു ഉറപ്പാണ് പുരോഹിതന്റെ ധൈര്യം.

**ഉടമ്പടി (treaty)**

രണ്ട് കക്ഷികൾ തമ്മിലെടുക്കുന്ന കരാർ. അതിൽ ചെയ്യണമെന്നോ, ചെയ്യരുതെന്നോ നിഷ്കർഷിക്കുന്ന ഒരു കൂട്ടം എഴുതപ്പെട്ട നിയമങ്ങൾ. ഇതിനെയാണ് ഉടമ്പടി എന്ന് പറയപ്പെടുന്നത്. വിയന്ന കൺവെൻഷന്റെ ആർട്ടിക്കിൾ 26-ൽ ഒരു ലാറ്റിൻ പഴഞ്ചൊല്ല് ('pacta sunt servanda' every signatory is to follow the treaty in good faith and is binding upon it) ഉദ്ധരിച്ചുകൊണ്ട് ഉടമ്പടി എന്നത് കരാറിൽ ഏർപ്പെടുന്ന കക്ഷികൾ നിർബന്ധമായും പൂർണ്ണ വിശ്വാസത്തിൽ ഉൾക്കൊണ്ട് പ്രവർത്തിക്കേണ്ടതാണ് എന്ന ആശയം ഉൾക്കൊള്ളുന്നു.

ഉടമ്പടിയുടെ മക്കൾ (Sons of covenant, ബ്നയ് ക്യോമോ) ആദിമസഭയിൽ ദൈവവുമായി ഉടമ്പടിയിൽ ജീവിച്ചിരുന്നവരെ ബ്നയ് ക്യോമോ എന്ന് വിശേഷിപ്പിച്ചിരുന്നതായി മനസ്സിലാക്കാം. AD 345ൽ നിര്യാതനായ അഫ്രഹാത്ത് എന്ന പിതാവ് ഈ ഗണത്തിൽ പെടുന്നവരെ അഭിസംബോധന ചെയ്തുകൊണ്ട് ഗ്രന്ഥം ചമച്ചിട്ടുണ്ട്. പരിശുദ്ധ റൂഹായുടെ കിന്നരം (Harp of Holy Spirit) എന്നറിയപ്പെടുന്ന പിതാവ് പോലും ഉടമ്പടിയുടെ പുത്രനായാണ് അറിയപ്പെടുന്നത്. ഇത്തരത്തിൽ സ്ഥാനപതി എന്നത് ഉടമ്പടിയിൽ ഏർപ്പെടുന്ന വ്യക്തിയും ഉടമ്പടിയുടെ മക്കളും ആണെന്ന് മനസ്സിലാക്കണം. ഭാരതം വിവിധ രാജ്യങ്ങളുമായി ചെയ്തിട്ടുള്ള ഉടമ്പടിയിൽ രാജ്യത്തിൻറെ അടിസ്ഥാന ഘടകമായ വ്യക്തിയെന്ന നിലയിൽ നാമും ഭാഗഭാക്കാണ്. എന്നതുപോലെ നാം ഓരോരുത്തരും ദൈവ രാജ്യത്തിന്റെ പ്രതിനിധികളും ഉടമ്പടിയുടെ മക്കളും ആകുന്നു.

**കക്ഷികൾ (Parties)**

ഉടമ്പടി അംഗീകരിക്കുകയും ഒപ്പുവയ്ക്കുകയും നിയമപരമായി അത് അനുസരിക്കുവാൻ കടപ്പെട്ടിരിക്കുകയും ചെയ്യുന്നവരാണ് കക്ഷികൾ. ഉടമ്പടിയിലെ കക്ഷികൾ എന്ന നിലയിൽ നാം ശ്രദ്ധിക്കേണ്ട രണ്ടു കാര്യങ്ങൾ.

1 അധികാരത്തിൽ കവിഞ്ഞ ഉടമ്പടികൾ (ultra vires treaties) ഉടമ്പടിയിൽ ഏർപ്പെടുന്ന രാജ്യങ്ങളുടെ നിയമത്തെ ഹനിക്കുന്ന തരത്തിലോ അധികാരത്തെ കവർന്നെടുക്കുന്ന തരത്തിലോ ഉടമ്പടികൾ രൂപപ്പെടുത്താൻ പാടുള്ളതല്ല.

2 പൊതുമാനദണ്ഡങ്ങളിലെ സംഘർഷം (conflict with jus cogens). കടൽക്കൊള്ള (piracy), വംശഹത്യ (genocide), വർണ്ണവിവേചനം (apartheid), പീഡനം (torture) എന്നിവയെ പ്രോത്സാഹിപ്പിക്കുന്നതോ, അവയ്ക്ക് സഹായം ചെയ്യുന്നതോ ആയ ഉടമ്പടികൾ നിർമ്മിക്കാൻ പാടുള്ളതല്ല.

**വിളിയും തെരഞ്ഞെടുപ്പും**

ഈ പരദേശവാസ കാലം പ്രത്യേകിച്ച് ക്രിസ്തുവിന്റെ അല്ലെങ്കിൽ ദൈവരാജ്യത്തിന്റെ സ്ഥാനപതിയായി നമ്മെ ഒരുക്കിയത് ആത്മാവിനെ അച്ചാരമായി തന്ന ദൈവം തന്നെ ദൈവം തന്നെ. 2 Cor 5:5.

**സ്ഥാനപതിയുടെ പ്രവർത്തനങ്ങൾ (functions of ambassadors)**

താഴെപ്പറയുന്നവയാണ് പ്രധാനമായും സ്ഥാനപതികളുടെ പ്രവർത്തനങ്ങൾ. ദൈവരാജ്യ പ്രതിനിധി എന്ന നിലയിൽ പുരോഹിതൻ ശ്രദ്ധിക്കേണ്ടതും ഇവയാണ്.

**1 Representation (പ്രതിനിധീകരിക്കുക)** അയക്കപ്പെട്ട രാജ്യത്തിന്റെ നയങ്ങൾ, വിശ്വാസങ്ങൾ എന്നിവ പ്രതിനിധീകരിക്കേണ്ട വ്യക്തിയാണ്. (Ambassadors are the mouthpiece of the head of his own State and the Foreign Minister for communication to be made to the state they are dispatched). ഇവിടെ ക്രിസ്തുവിന്റെ വായും നാവുമായി പ്രവർത്തിക്കുക. 'വെള്ളിയും പൊന്നും എനിക്കില്ല. എനിക്കുള്ളത് നിനക്ക് തരുന്നു. നസ്രായനായ യേശുവിന്റെ നാമത്തിൽ നീ നടക്ക' പത്രോസും യോഹന്നാനും ക്രിസ്തുവിന്റെ ശബ്ദമാകുന്നത് നമുക്ക് ഇവിടെ കാണാൻ കഴിയും.

**2 Protection (സംരക്ഷിക്കുക)** സ്ഥാനപതി താൻ അയക്കപ്പെട്ട രാജ്യത്തിൻറെ അവകാശങ്ങളും താൽപര്യങ്ങളും സംരക്ഷിക്കുന്ന വ്യക്തി ആയിരിക്കണം. ദൈവരാജ്യത്തിന്റെ താൽപര്യങ്ങൾ തിരിച്ചറിയുകയും താൻ ആയിരിക്കുന്ന പരലോകത്തിന്റെ കെണികളിൽ അകപ്പെടാതെയും തന്റെ ജനത്തെ അതിനു വിട്ടുകൊടുക്കാതെ സംരക്ഷിക്കുകയും ചെയ്യുക എന്ന ഉത്തരവാദിത്വം സ്ഥാനപതിക്കുണ്ട്. അത്തരത്തിലുള്ളവരെയാണ് ക്രിസ്തു പറഞ്ഞ ഉപമയിലെ കല്യാണ വസ്ത്രം ധരിച്ചവരായി കണ്ടെത്തപ്പെടുക എന്ന് നാം മറക്കാതിരിക്കണം. അതിനായി ജീവൻ വെടിയേണ്ടി വന്നാലും അത് സംരക്ഷിക്കുക എന്നത് സ്ഥാനപതിയുടെ ഉത്തരവാദിത്തമാണ്. അല്ലാത്തപക്ഷം പുറന്തള്ളപ്പെടാൻ ഇടയുണ്ട്.

**3 Negotiation (ചർച്ച ചെയ്യുക, കൂടി ആലോചിക്കുക)**

തന്നെ അയക്കുന്ന രാജ്യത്തിന്റെ താൽപര്യങ്ങൾ നിലനിർത്തിക്കൊണ്ട് സൗഹാർദ്ദ അന്തരീക്ഷം ഊട്ടിയുറപ്പിക്കാൻ കഴിയും വിധം ചർച്ചകളും പര്യാലോചനകളും നടത്തുക എന്നത് സ്ഥാനപതിയുടെ മറ്റൊരു ദൗത്യം. ദൈവവുമായി വാദിക്കുന്ന അബ്രഹാം നമുക്കു മുന്നിൽ വെല്ലുവിളിയാണ്. 50 എന്ന സംഖ്യയിൽ നിന്നും അഞ്ചു പേരെ എങ്കിലും നീതിമാന്മാരായി കണ്ടെത്തും എങ്കിൽ ആ ദേശത്തെ നശിപ്പിക്കരുത് എന്ന് ദൈവത്തോട് അബ്രഹാം പ്രതിവചിക്കുന്നു. മറുവശത്ത് ദൈവാനുയോജ്യരല്ലാത്ത ജനത്തോട് മോശ കലഹിക്കുന്നതും ഇതിൻറെ അടിസ്ഥാനത്തിലാണെന്ന് വേണം നാം മനസ്സിലാക്കേണ്ടത്.

**4. Observation (നിരീക്ഷിക്കുക)**

സ്ഥാനപതി തനിക്ക് ചുറ്റും നടക്കുന്ന സംഭവവികാസങ്ങളെ നിരീക്ഷിക്കുകയും വിലയിരുത്തുകയും ആർക്കുവേണ്ടി താൻ അയക്കപ്പെട്ടു അവരോട് വിവരം (periodical report) ധരിപ്പിക്കുകയും ചെയ്യുക. തങ്ങൾക്ക് ഏൽപ്പിക്കപ്പെട്ട താലന്തുകൾ പലിശയോടെ സ്വീകരിക്കുന്ന ഒരു ദൈവത്തിനു മുന്നിൽ സ്ഥാനപതികൾ എന്ന നിലയിൽ നമ്മുടെ ഉത്തരവാദിത്വം ഉറപ്പോടെ നിറവേറ്റി എന്നത് ധരിപ്പിക്കേണ്ട ഒരു നാൾ വരും എന്ന് വിസ്മരിക്കാതിരിക്കുക.

**5. Promotion of friendly relationships (സൗഹാർദ്ദാന്തരീക്ഷം പ്രോത്സാഹിപ്പിക്കുക)**

രാജ്യങ്ങൾ തമ്മിലുള്ള സാമൂഹികവും സാംസ്കാരികവും സാമ്പത്തികവുമായ ബന്ധങ്ങളെ കൂട്ടി ഉറപ്പിക്കുക എന്നത് സ്ഥാനപതിയുടെ മറ്റൊരു ഉത്തരവാദിത്വമാണ്

**6. Consular functions**

ജനനം മരണം വിവാഹം എന്നിവ കാലാകാലങ്ങളിൽ രേഖപ്പെടുത്തി വയ്ക്കുക.

നയതന്ത്രകാര്യാലയം (embassy) ദൈവരാജ്യത്തിന്റെ ചെറുതുരുത്ത് രാജ്യത്തിനുള്ളിലെ മറ്റൊരു രാജ്യം.

ഓരോ നയതന്ത്ര കാര്യാലയവും ഏതു രാജ്യത്തെ പ്രതിനിധീകരിക്കുന്നുവോ ആ രാജ്യമായി മാറുന്നു എന്ന് നമുക്ക് കാണാൻ കഴിയും. ഉദാഹരണമായി അമേരിക്ക എന്ന രാജ്യത്തിന്റെ നയതന്ത്രകാര്യാലയം സ്ഥിതിചെയ്യുന്ന സ്ഥലം ഡൽഹിയിലെ പഞ്ചശീൽ മാർഗ്ഗിലെ ശാന്തിപഥ് സ്ട്രീറ്റിൽ ആ മതിൽക്കെട്ടിനുള്ളിൽ അമേരിക്കയുടെ മാത്രം നിയമം നിലനിന്നുപോരുന്ന സ്ഥലമായാണ് വ്യാഖ്യാനിക്കപ്പെടുന്നത്. അതു

ശേഷം 24-ാം പേജിൽ...

# 'ദ കേരള സ്റ്റോറി' ഇരുളും വെളിച്ചവും

ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

ഏറ്റവും ശ്രേഷ്ഠമായ കലാസൃഷ്ടികളുടെ പിന്നിൽ ആഴമായ വേദന കാണുവാൻ കഴിയും. ഏറ്റവും മധുരോദാത്തമായ കവിതകളൊക്കെ ഏറ്റവും സങ്കടകരമായ അനുഭവങ്ങളെപ്പറ്റിയുള്ളവയായിരിക്കുമെന്നു ഇംഗ്ലീഷ് കവി പി.ബി.ഷെല്ലി പറഞ്ഞത് തികച്ചും വാസ്തവം തന്നെ. 2023 മെയ് ആദ്യവാരം ഇറങ്ങിയ The Kerala Story എന്ന സിനിമയും വേദനാജനകമായ അനുഭവങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ്. അതുകൊണ്ടു മാത്രം ഈ സിനിമ ഉൽകൃഷ്ടമെന്നു പറയാൻ കഴിയുമോ?

സുദിപ്തോ സെനിന്റെ വിവാദ സിനിമയായ 'ദ കേരള സ്റ്റോറി'യിൽ ഇസ്ലാമിക് സ്റ്റേറ്റ് ഭീകരസംഘടനയുടെ ബന്ധത്തിൽ നിന്ന് രക്ഷപെട്ടു പുറത്തുവന്ന ശാലിനിയെന്ന സ്ത്രീയെ അറസ്റ്റു ചെയ്ത് ചോദ്യം ചെയ്യുമ്പോഴാണ് കഥയുടെ ചുരുളഴിയുന്നത്. തിരുവനന്തപുരത്തു നിന്ന് ശാലിനി ഉണ്ണികൃഷ്ണൻ കാസർഗോട്ടുള്ള മുസ്ലീം ഉടമസ്ഥതയിലുള്ള കോളേജിൽ നേഴ്സിംഗിനു പഠിക്കുമ്പോൾ ഹോസ്റ്റൽ മുറിയിൽ കൂട്ടുകാരികളായ നിമയോടും ഗീതാഞ്ജലിയോടും ആസിഫയോടും ഒപ്പമായിരുന്നു. ആസിഫ എന്ന മുസ്ലീം കൂട്ടുകാരിയുടെ നിരന്തര പരിശ്രമഫലമായി ശാലിനി ഉൾപ്പെടെയുള്ള കൂട്ടുകാരികൾ ഇസ്ലാംമതത്തിലേക്കു ചേരുന്നു. ശാലിനി 'ലൗ ജിഹാദിന്റെ' ബലിയാടായി പിന്നീട് ഇസ്ലാമിക ഭീകരസംഘടനയുടെ ഭാഗമാകാൻ അഫ്ഗാനിസ്ഥാനിലേക്കു കൊണ്ടു പോകപ്പെടുന്നു. ഐ.എസ് ഭീകരന്മാരുടെ ലൈംഗിക തൊഴിലാളികളായി ദുരിതജീവിതമനുഭവിക്കുന്ന സ്ത്രീ സമൂഹത്തിൽ നിന്നും പുറത്തു വന്നാണ് കരളലിയിപ്പിക്കുന്ന തന്റെ കഥ ശാലിനി പങ്കുവെയ്ക്കുന്നത്. ശാലിനിയുടെയും ഗീതാഞ്ജലിയുടെയും ഒക്കെ മാതാപിതാക്കൾ കടന്നു പോകുന്ന വേദാനജനകമായ അനുഭവങ്ങളും ഐ.എസ് ബന്ധനത്തിലാകുന്ന സ്ത്രീകളുടെ ദുരിതങ്ങളും ഹൃദയസ്പർശിയായി അവതരിപ്പിക്കുന്നുണ്ട് ഈ സിനിമ.

കോളേജ് പഠനത്തിനും മറ്റും പോകുന്ന കുട്ടികൾക്ക് പ്രത്യേകിച്ച് പെൺകുട്ടികൾക്കും അവരുടെ മാതാപിതാക്കൾക്കും മുന്നറിയിപ്പൊരുക്കുന്നുണ്ട് ഈ സിനിമ. ഇതിൽ ഒരു കൂട്ടുകാരിയുടെ വികലമായ മതബോധനം മാത്രം കേട്ട് വിവാഹം, മതംമാറ്റം തുടങ്ങിയ സുപ്രധാന കാര്യങ്ങളിൽ തീരുമാനങ്ങൾ എടുക്കുന്നതിലെ അപക്വതയും അവിവേകവും വെളിവാക്കപ്പെടുന്നതായും ഒരു വായന നടത്താം. മതതീവ്രവാദം രൂപപ്പെടുത്തുന്ന നിർമ്മനുഷ്യത്വവും ഹൃദയശൂന്യതയും തുറന്നു കാട്ടുന്ന ഈ സിനിമ അക്രമത്തിനും അനീതിയ്ക്കും പ്രേരണ നൽകുന്ന മതദുരുപയോഗത്തെ വെറുക്കുവാനുള്ള വെളിച്ചവുമാണ്.

വെളിച്ചം മാത്രമല്ല ഇരുളും വ്യാപിപ്പിക്കുന്ന ഒരു സിനിമയായിട്ടുകൂടെ വേണം ഈ സിനിമയെ മനസ്സിലാക്കാൻ. വിഷമിറക്കാൻ വിഷം ഉപയോഗിക്കുന്നതുപോലെയോ മരുന്നു കഴിച്ച് രോഗം വഷളാക്കുന്നതുപോലെയുള്ള ഒരനുഭവം കൂടെ ഈ സിനിമയിൽ ഉണ്ടാകുന്നുണ്ട്.




ശാലിനിയുടെ കൂട്ടുകാരി ആസിഫ ഉൾപ്പെടെ അനേകം മുസ്ലീങ്ങളെ ഇതിൽ അവതരിപ്പിക്കുന്നു. മതംമാറി വന്നവരല്ലാത്ത ഈ ഒറിജിനൽ മുസ്ലീം മതാനുയായികളെല്ലാവരും ഈ സിനിമയിൽ ഒരുവിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ അനീതിയുടെയും, വഞ്ചനയുടെയും കൂട്ടാളികളാണ്. ഹിന്ദു, ക്രിസ്തീയ, സെക്കുലർ പശ്ചാത്തലത്തിൽ നിന്നുള്ളവരെയെല്ലാം ഈ ചിത്രം നിഷ്ക്കളങ്കരും ബലിയാടുകളുമായി ചിത്രീകരിക്കുന്നു. വഞ്ചനയ്ക്കും അനീതിക്കും എതിരായ നിലപാടുള്ള ഒരു മുസ്ലീമിനെയും ആ പരിസരത്തെങ്ങും കാണാനില്ല. മുസ്ലീങ്ങൾ മുഴുവൻ വെറുക്കപ്പെടേണ്ടവരാണെന്ന പ്രതീതി ജനിപ്പിക്കുവാൻ ഈ സിനിമ ശ്രമിക്കുന്നത് അബദ്ധവശാൽ സംഭവിച്ചതാണെന്ന് കരുതുവാൻ പ്രയാസമാണ്.

ബോധപൂർവ്വം സത്യം വളച്ചൊടിച്ച് ഒരു പ്രത്യേക മതവിഭാഗത്തോടും ഒരു സംസ്ഥാനത്തോടും വെറുപ്പ് ശക്തീകരിക്കാൻ ഉള്ള ഒരു അജണ്ട ഈ സിനിമയുടെ പിന്നിലുള്ളത് പ്രകടമായതാണല്ലോ. സിനിമയിലെ ഒരു സംഭാഷണത്തിൽ ശാലിനിയെപ്പോലെ മുപ്പത്തിരണ്ടായിരം പെൺകുട്ടികൾ കേരളത്തിൽ നിന്ന് ബലിയാടുകളായി ഐ.എസിലേക്കു കൊണ്ടുപോകപ്പെട്ടു എന്ന പരാമർശം സിനിമയുടെ ട്രെയ്‌ലറുകളിലും എടുത്തു പറഞ്ഞതിനെ സത്യാന്വേഷികൾ രേഖകളുടെ അടിസ്ഥാനത്തിൽ ചോദ്യം ചെയ്തപ്പോൾ 32000 എന്നത് വെറും മൂന്നായി കുറഞ്ഞതും നാം അറിഞ്ഞതാണ്. സുപ്രീംകോടതി നിരോധനം ഏർപ്പെടുത്തിയില്ലെങ്കിലും രണ്ടു കാര്യങ്ങൾ ഡിസ്‌ക്ലെയ്മറുകളായി ഉൾപ്പെടുത്തണമെന്നു പറഞ്ഞു: കേരളത്തിൽ നിന്ന് 32000 സ്ത്രീകളെ മതം മാറ്റി സിറിയയിലേക്കു കൊണ്ടുപോയി എന്നിതിന് ആധികാരിക രേഖയില്ല എന്നതും സിനിമ സാങ്കല്പികമാണെന്നതും. 'ലൗ ജിഹാദിനെ'ക്കുറിച്ച് കേരളത്തിൽ അന്വേഷണം നടത്തിയ NIA യും ഡി.ജി.പി ആയിരുന്ന ശ്രീ ജേക്കബ് പുന്നൂസും, ശ്രീ ലോക്നാഥ് ബെഹ്റയും ഒക്കെ സമർപ്പിച്ച റിപ്പോർട്ടുകളിൽ ഇത് അടിസ്ഥാനരഹിതമാണെന്ന് വ്യക്തമാക്കിയതാണ്. സത്യാനന്തര സൈബർ യുഗത്തിൽ സത്യം വളച്ചൊടിച്ച് വർഗ്ഗീയശക്തികൾ ശക്തിപ്പെടുമ്പോൾ സത്യാന്വേഷണത്തിന് ജാഗ്രത പുലർത്തുവാനുള്ള നിയോഗം ഗൗരവമായിട്ടെടുക്കണം. നിരന്തരം നടത്തപ്പെടുന്ന വിദ്വേഷ പ്രചരണങ്ങളുടെ ഫലമായും മറ്റും ക്രിസ്ത്യാനികളിലേക്കും ഇസ്ലാമോഫോബിയായുടെ വൈറസ് കയറുന്നതിലെ അപകടം അറിയേണ്ടത് ആവശ്യമാണ്.

The Kerala Story എന്ന സിനിമയുടെ തലക്കെട്ട് ദുരുദ്ദേശപരമാണെന്നത് വ്യക്തമാണ്. ഈ സിനിമ 'ലൗ ജിഹാദി'ന്റെയും സ്ത്രീകളെ ഭീകരസംഘടനയിലേക്കു കടത്തുന്നതിന്റെയും കേന്ദ്രമാണ് കേരളമെന്ന പ്രതീതി ഉണ്ടാക്കുന്നതാണ്. A Kerala Story എന്നെങ്കിലും പേര് ഇട്ടിരുന്നെങ്കിൽ അല്പമെങ്കിലും ഒരാശ്വാസമായേനെ.

India: The Modi Question എന്ന തലക്കെട്ടിൽ BBC ഒരു ഡോക്യുമെന്ററി പ്രസിദ്ധീകരിച്ചപ്പോൾ ഇന്ത്യയ്ക്കുണ്ടായ അപമാനവേദനയിൽ അതിനെ എതിർക്കാൻ മുൻപിൽ നിന്നവർ തന്നെയാണല്ലോ ഈ സിനിമയെ പ്രകീർത്തിച്ച് പ്രചരിപ്പിക്കുവാൻ ഏറ്റവുമധികം ശ്രമിച്ചത്. ഗുജറാത്തു കലാപത്തോടു ബന്ധപ്പെടുത്തി The Gujarat Story യും ഗോവധം ആരോപിച്ച് ആൾക്കൂട്ട ആക്രമണങ്ങളെ കേന്ദ്രീകരിച്ച് The UP Story യും ഒക്കെ ഇറക്കിയാൽ എന്താകും സ്ഥിതി എന്നോർക്കുക. പേരിന്റെ കാര്യത്തിൽ തുടങ്ങി പലതിലും അല്പംകൂടി നിയന്ത്രണങ്ങൾ വയ്ക്കാൻ അധികാരികൾ ശ്രദ്ധിക്കേണ്ടത് ഐക്യത്തിനും സാമൂഹ്യസമാധാനത്തിനും ബഹുസ്വരതയുടെ സംരക്ഷണത്തിനും ഒക്കെ ഇന്ത്യ പോലുള്ള ഒരു രാജ്യത്ത് അത്യാന്താപേക്ഷിതമാണ്.

കല, വിനോദത്തിനും വ്യക്തികളുടെയും സമൂഹത്തിന്റെയും മാനവീകരണത്തിനായുള്ള ബോധവൽക്കരണത്തിനും ആണ് പ്രഥമവും പ്രധാനമായും ഉദ്ദേശിച്ചിട്ടുള്ളത്. വിദ്വേഷം വളർത്തുവാനും സാമുദായിക ധ്രുവീകരണം ശക്തിപ്പെടുത്താനും ലക്ഷ്യമിട്ടുള്ള കലാസൃഷ്ടികൾക്കെതിരേ നിതാന്ത ജാഗ്രത ആവശ്യമാണ്. ഭരണകൂടത്തിന്റെ രാഷ്ട്രീയ സാമൂഹ്യ വീക്ഷണങ്ങളെ പ്രചരിപ്പിക്കുവാൻ സിനിമകളെ ഏറ്റവും ശക്തമായി ഉപയോഗിച്ചു തുടങ്ങിയത് നാസിഭരണത്തിൽ പ്രചാരണ ചുമതലയുണ്ടായിരുന്ന ജോസഫ് ഗീബൽസിന്റെ നേതൃത്വത്തിലായിരുന്നല്ലോ. അഡോൾഫ് ഹിറ്റ്ലറെയും നാസിപാർട്ടിയേയും വാഴ്ത്തിപുകഴ്ത്തുന്ന 'Triumph of the Will' എന്ന സിനിമയും യഹൂദൻമാരെ അപമാനിച്ച് പൈശാചീകരിക്കുന്ന 'Jud SÜss' എന്ന സിനിമയും ചരിത്രത്തിൽ വൻനാശത്തിനു പശ്ചാത്തലം ഒരുക്കിയ പ്രൊപ്പഗാൻഡാ സിനിമകളായിരുന്നു. The Kashmir Files, The Kerala Story എന്നതൊക്കെ അങ്ങനെയുള്ള ഫാസിസ്റ്റു പ്രൊപ്പഗാൻഡായുടെ പ്രാരംഭസൂചനകളായി കരുതിയാൽ അതിനെ തെറ്റെന്നു പറയുവാൻ കഴിയുമോ. 2022 ലെ ഇന്റർ നാഷണൽ ഫിലിം ഫെസ്റ്റിവൽ ഓഫ് ഇൻഡ്യയുടെ ജ്യൂറി അദ്ധ്യക്ഷൻ നാദവ് ലാപിഡ് അതിന്റെ സമാപന സമ്മേളനത്തിൽ 'ദ കാഷ്മീർ ഫയൽസ്' ഒരു പ്രൊപ്പഗാൻഡാ സിനിമ ആണെന്നു പറഞ്ഞത് ഓർക്കേണ്ടതാണ്. നികുതി ഇളവുകൊടുത്ത് യു.പി, എം.പി, ഹരിയാന തുടങ്ങിയ സംസ്ഥാനങ്ങളിൽ 'ദ കേരള സ്റ്റോറി' കാണിച്ചതും ഹിന്ദുത്വ സംഘടനകൾ ഇൻഡ്യയിൽ ചിലയിടങ്ങളിൽ സൗജന്യമായി ഈ സിനിമ പെൺകുട്ടികൾക്കു കാണുവാൻ ക്രമീകരണം ചെയ്തതും ഒക്കെ ചേർത്തുവായിക്കേണ്ടതാണ്.

എല്ലാമതങ്ങളോടു ബന്ധപ്പെട്ടും വിദ്വേഷവും ധ്രുവീകരണവും വളർത്താൻ ശ്രമിക്കുന്ന തീവ്രവാദനിലപാടുകൾ കാണുവാൻ കഴിയും.മതങ്ങളിലെ വിശുദ്ധിയും സ്നേഹവും വിനയവും വിശ്വാസവും പ്രത്യാശയും പകർന്ന് മാനവീകരിക്കാനുള്ള മതങ്ങളിലെ സാധ്യതകളെ നശിപ്പിക്കുന്ന വർഗ്ഗീയതയുടെ വൈറസുകളെ പ്രതിരോധിക്കാനുള്ള ജാഗ്രത മതത്തിൽ നിന്നു കൂടെ ഉണ്ടാകേണ്ടതാണ്. മതത്തോടു ബന്ധപ്പെട്ടു വളരുന്ന കാപട്യവും സ്വയനീതീകരണത്തിന്റെ അഹന്തയും പരമതവിദ്വേഷവും ഒക്കെ അതിജീവിച്ച് ദൈവസ്വഭാവമായ വിശുദ്ധിയിലും വിനയത്തിലും സ്നേഹത്തിലും നീതിയിലും വളർന്ന് മനുഷ്യരാകാനുള്ള വെളിച്ചം പകർന്ന യേശുക്രിസ്തു ഈ ഉദ്യമത്തിന് എന്നും വെളിച്ചമാണ്.

യഹൂദമതാനുയായികളിൽ മിക്കവരും വെറുത്തു മാറ്റി നിർത്തിയിരുന്ന ശമര്യാക്കാരോടുള്ള വിദ്വേഷം പ്രകടിപ്പിച്ചുകൊണ്ട് ശിഷ്യരായ യാക്കോബും യോഹന്നാനും യേശുവിനോടു ഒരിക്കൽ അപേക്ഷിച്ചത് ശമര്യരെ തീയിറക്കി നശിപ്പിക്കാനായിരുന്നല്ലോ. അതിൽ വേദനിച്ച ഗുരു അവരെ തിരുത്തിക്കൊണ്ട് തന്റെ ആഗമനോദ്ദേശ്യം മനുഷ്യരുടെ രക്ഷയാണെന്നു പറഞ്ഞതും ഓർക്കാം. യേശു പ്രസിദ്ധീകരിച്ച ഒരു കഥയുടെ ചേരുന്ന തലക്കെട്ട് The Samaria Story എന്നതാകും. വർഗ്ഗീയതയുടെയും അനീതിയുടെയും ഇതര ദുരിതങ്ങളുടെയും ഇരയാകുന്നവരെ പിടിച്ചുയർത്തുന്ന സ്നേഹത്തിൽ നിറഞ്ഞ് നല്ല അയൽക്കാര

നാകാൻ പഠിപ്പിക്കുന്നതോടൊപ്പം അയലത്തെ മതങ്ങളോടും സ്നേഹപൂർവ്വം ഇടപെടാനും കൂടെ ഈ കഥ ഓർമ്മിപ്പിക്കുന്നു. യേശു ബോധപൂർവ്വം നന്മ പ്രവർത്തിക്കുന്ന ആളായി ഈ കഥയിൽ അവതരിപ്പിക്കുന്നത് ശമര്യാ നിവാസിയെ ആണല്ലോ. ശമര്യാക്കാരിൽ ഒരു നന്മയും ഇല്ലാ എന്നു കരുതിയ യഹൂദന്റെ സങ്കുചിത മനസ്ഥിതിക്ക് ചികിത്സ നൽകുന്ന ഒരു ചിത്രമാണിത്. സ്വന്തം മതത്തിന്റെ അതിരുകൾക്ക് അപ്പുറത്തും നന്മ കാണുമ്പോൾ അതിനെ അംഗീകരിക്കാനും അതിലെ ദൈവ സ്പർശം ഉൾക്കൊള്ളുവാനും സഹായിക്കുന്ന 'ദ ശമര്യാ സ്റ്റോറി' എത്രയോ ഉൽകൃഷ്ടമായ ഒരു ആവിഷ്ക്കാരമാണ്.

അവസാനമായി കലാസൃഷ്ടികളോട് ബന്ധപ്പെട്ട പൊതുവായ ചില ചോദ്യങ്ങൾ മാത്രം: വിഭാഗീയതയുടെയും വർഗ്ഗീയധ്രുവീകരണത്തിന്റെയും ഇരുളകറ്റി മനുഷ്യമനസ്സിൽ വെളിച്ചം പകരുന്ന ഉദാത്ത കലാസൃഷ്ടികളെ രൂപപ്പെടുത്താനും അഭിനന്ദിക്കേണ്ടതിനെ അഭിനന്ദിക്കുവാനും ഉള്ള ആർജ്ജവത്വം ആത്മീയതയ്ക്കു ചേരുന്നതല്ലേ? സമൂഹ മനസ്സിനെ രൂപപ്പെടുത്താൻ സ്വാധീനശക്തിയുള്ള സിനിമാപോലുള്ള സർഗ്ഗാത്മക സൃഷ്ടികളെ വിമർശനബുദ്ധ്യാ വിലയിരുത്തുന്നത് ആദ്ധ്യാത്മിക സംഘങ്ങളുടെയും സംഘടനകളുടെയും നിയോഗത്തിന്റെ ഭാഗമായി കരുതേണ്ടതല്ലേ? വർഗ്ഗീയത വളരുമ്പോഴും നിസ്സംഗതയോടെ നോക്കി നിൽക്കുന്നതും വർഗ്ഗീയവിദ്വേഷത്തെ അതേ നാണയത്തിൽ നേരിടാൻ ശ്രമിക്കുന്നതും പരിഹാരം തേടേണ്ട കടവും പാപവുമല്ലേ? സ്വന്തം മതസമൂഹത്തിന്റെയും മതസംസ്കാരത്തിന്റെയും സുരക്ഷിതത്വത്തിനും നന്മയ്ക്കും വേണ്ടി വർഗ്ഗീയ വിദ്വേഷത്തെ കൂട്ടുപിടിക്കുമ്പോൾ സ്വന്തം മതത്തെയും മതങ്ങളെ പൊതുവേയും തളർത്തുകയും ഭൗതികതയുടെ നിരീശ്വരമതത്തെ പരോക്ഷമായി വളർത്തുകയും അല്ലേ ചെയ്യുന്നത്. ആത്മീയ ശുശ്രൂഷയുടെ ഭാഗമായി ചില സിനിമകളെയെങ്കിലും ആധുനിക 'ഉപമ'കളായി വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നത് അഭികാമ്യമാണോ? ○

## ഫാ. ഡോ. കെ. എം. ജോർജ്

ഇക്കഴിഞ്ഞ ഏപ്രിൽ 11-ന് (2023) വടക്കൻ അയർലണ്ടിന്റെ തലസ്ഥാനമായ ബെൽഫാസ്റ്റിൽ അമേരിക്കൻ പ്രസിഡന്റ് ജോ ബൈഡനും ബ്രിട്ടീഷ് പ്രധാനമന്ത്രി ഋഷി സുനക്കും കൂടിക്കാഴ്ച നടത്തി. ചരിത്രപ്രസിദ്ധമായ ഒരു സമാധാന ഉടമ്പടിയുടെ 25-ാ വാർഷികം ആഘോഷിക്കുന്നതിനാണ് അവർ എത്തിയത്. 1988-ലെ വിശുദ്ധ വാരത്തിലെ ദുഃഖവെള്ളിയാഴ്ച വടക്കൻ അയർലണ്ടിൽ സമാധാനം കൈവന്നു. അതിന് മുമ്പുള്ള മുപ്പതിലേറെ വർഷങ്ങൾ വടക്കൻ അയർലണ്ടിൽ കത്തോലിക്കരും പ്രൊട്ടസ്റ്റന്റുകാരും തമ്മിൽ നടന്ന അതിഭീകരമായ ആഭ്യന്തരയുദ്ധത്തിൽ 3600-ൽ അധികം ആളുകൾ കൊല്ലപ്പെട്ടു. മുപ്പതിനായിരത്തോളം ആളുകൾക്ക് ഗുരുതരമായി പരിക്കേറ്റു. അന്ന് നിരന്തരം പത്രങ്ങളിൽ വന്നിരുന്ന ദുരന്തകഥകൾ പലരും ഓർക്കുന്നുണ്ടാകും. തെരുവുകളിൽ നടക്കുന്ന ആർക്കും എപ്പോൾ വേണമെങ്കിലും വെടിയേൽക്കാം. ബ്രിട്ടീഷ് ഭരണത്തിൽ നിലനിൽക്കുന്ന വടക്കൻ അയർലണ്ട് ഭൂമിശാസ്ത്രപരമായി ഇപ്പോഴത്തെ സ്വതന്ത്ര രാജ്യമായ റിപ്പബ്ലിക് ഓഫ് അയർലണ്ടിന്റെ വടക്കുഭാഗത്താണ്. ബ്രിട്ടന്റെ ഭരണത്തിൽ നിന്ന് 1921-ൽ തന്നെ അയർലണ്ട് സ്വതന്ത്രമായ റിപ്പബ്ലിക് ആയി. എന്നാൽ അറ്റ്ലാന്റിക് സമുദ്രത്തിൽ കിടക്കുന്ന ആ ദ്വീപിന്റെ തന്നെ ഭാഗമായ വടക്കൻ അയർലണ്ട് ബ്രിട്ടീഷ് ആധിപത്യത്തിലും കിടന്നു. അവിടെ പ്രധാനമായും രണ്ടു കക്ഷികൾ ഉയർന്നു വന്നു. മിക്കവാറും പ്രൊട്ടസ്റ്റന്റുകാരായ ഒരു വിഭാഗം ആളുകൾ (Unionists) ബ്രിട്ടന്റെ ഭാഗമായി തുടരണമെന്നും കത്തോലിക്കരായ മറുഭാഗം (Nationalists) ഐറീഷ് റിപ്പബ്ലിക്കുമായി ഒന്നാകണമെന്നും വാദിച്ചു. ഐറീഷ് റിപ്പബ്ലിക്കൻ ആർമി എന്ന പേരിലാണ് ദേശീയവാദികൾ സായുധസേന ഉണ്ടാക്കിയത്. യൂണിയനിസ്റ്റുകൾ എന്ന പേരിൽ മറുവിഭാഗം ബ്രിട്ടീഷ് സർക്കാരിന്റെ സൈനികശേഷിയും ആയുധങ്ങളും ഉപയോഗിച്ചു. അങ്ങനെയാണ് മൂന്നു പതിറ്റാണ്ടുകളോളം തെരുവുകൾ രക്തപങ്കിലമായത്.

വളരെയേറെ സമാധാനശ്രമങ്ങൾ അവിടെ നടന്നു. ഒരുതരത്തിലും സംഘർഷം അവസാനിച്ചില്ല. സമാധാന കരാറിൽ ഒപ്പിട്ട് പോയവർ മഷി ഉണങ്ങുന്നതിനു മുമ്പ് തോക്കെടുത്ത് പരസ്പരം വെടി ഉതിർത്തു തുടങ്ങി. ഇരുഭാഗങ്ങളിലുമായി 3600-ൽ അധികം മനുഷ്യർ, മിക്കവരും പുരുഷന്മാർ, ആ തീരെ കൊച്ചുഭൂമിയിൽ രക്തം വാർന്നു മരിച്ചു. പരിക്കേറ്റ പതിനായിരങ്ങൾ സ്വന്തം സഹോദരങ്ങൾ തമ്മിലുള്ള ക്രൂരമായ സംഘർഷത്തിന്റെ സാക്ഷികളായി വേദന കടിച്ചിറക്കി ജീവിച്ചു.

16-ാം നൂറ്റാണ്ടിൽ ജർമ്മനിയിൽ ഉണ്ടായ നവീകരണ പ്രസ്ഥാനത്തിന്റെ ഫലമായാണ് അയർലണ്ടിൽ പ്രൊട്ടസ്റ്റന്റ് വിഭാഗം ഉണ്ടായത്. എന്നാൽ അതിലുപരി അയർലണ്ടുകാർ എല്ലാം കെൽറ്റിക് വംശജരാണ് (Celtic). യൂറോപ്പിലെ പുരാതനമായ ഈ ഗോത്രവർഗ്ഗത്തിന്റെ സംസ്കാരം ഇംഗ്ലീഷുകാരുടേതിൽ നിന്ന് വളരെ ഭിന്നമാണ്. ഇപ്പോഴത്തെ ഐറീഷ് റിപ്പബ്ലിക്, ബ്രിട്ടന്റെ കീഴിലുള്ള വടക്കൻ അയർലണ്ട്, ഇംഗ്ലണ്ടിനോടു ചേർന്നുകിടക്കുന്ന വെയിൽസ്, സ്കോട്ട്ലണ്ട് എന്നിവയും ഫ്രാൻസിന്റെ തെക്കുപടിഞ്ഞാറുള്ള ബ്രിട്ടനി (Brittany) എന്നിവയെല്ലാം കെൽറ്റിക് വംശീയ പാരമ്പര്യത്തിൽ പെട്ടതാണ്. ഇംഗ്ലീഷുകാരെക്കാൾ വളരെ മുമ്പെ ക്രിസ്ത്യാനികളായവരുമാണ് ഐറീഷുകാർ. ആദ്യകാലങ്ങളിൽ അവർക്ക് ഈജിപ്റ്റിലെ കോപ്റ്റിക് സഭയുമായും മറ്റും ആത്മിക ബന്ധങ്ങൾ ഉണ്ടായിരുന്നു. പ്രകൃതിയോട് സമരസപ്പെടുന്ന സവിശേഷമായ ഒരു ആദ്ധ്യാത്മികതയും സൗന്ദര്യശാസ്ത്രവും അവർക്കുണ്ട്. എന്നാൽ ഇംഗ്ലീഷുകാരുടെ ആധിപത്യത്തിൽ കഴിഞ്ഞതു മൂലം കെൽറ്റിക് പ്രദേശങ്ങളിൽ എല്ലാം ഇംഗ്ലീഷ് മാതൃഭാഷ പോലെ തന്നെ ഉപയോഗിക്കുന്നു. എങ്കിലും വെയിൽസിലും അയർലണ്ടിലുമെല്ലാം ട്രാഫിക് ബോർഡുകളിലും പൊതുസ്ഥലങ്ങളിലെ അറിയിപ്പുകളിലും ഇംഗ്ലീഷ് കൂടാതെ വെൽഷ്, ഐറീഷ് തുടങ്ങിയ കെൽറ്റിക് ഭാഷകളും ഇപ്പോൾ ഉപയോഗിക്കുന്നു. സ്കൂളുകളിൽ ആ ഭാഷ പഠിപ്പിക്കുന്നു

# “ദുഃഖവെള്ളിയാഴ്ച ഉടമ്പടി”: വടക്കൻ അയർലണ്ടിലെ സമാധാന കരാറിനു 25 വർഷങ്ങൾ

ണ്ടെങ്കിലും ഭാഷ നന്നായി അറിയാവുന്നവർ വളരെ ചുരുക്കമാണ്. പ്രസിദ്ധരായ ഇംഗ്ലീഷ് സാഹിത്യകാരന്മാർ പലരും വാസ്തവത്തിൽ കെൽറ്റിക് (ഐറീഷ്, സ്‌ക്കോട്ടീഷ്, വെൽഷ്) വംശജരാണ്.

തങ്ങളുടെ പിതാക്കന്മാരും ഭർത്താക്കന്മാരും ആൺകുട്ടികളും കൊല്ലപ്പെടുന്നതു കണ്ട് ഇരുവിഭാഗത്തിലുമുള്ള വീട്ടമ്മമാരുടെ സമാധാന ശ്രമങ്ങൾ അവിടെ ഉണ്ടായി. സമാധാന ചർച്ചകളിൽ സ്ത്രീസാന്നിധ്യം വളരെ പ്രയോജനം ചെയ്തു. അയർലണ്ടും ബ്രിട്ടനും ചേർന്ന് നടത്തിയ സമാധാന ചർച്ചകൾക്ക് അമേരിക്കൻ സർക്കാരിന്റെ പ്രതിനിധി മദ്ധ്യസ്ഥം വഹിച്ചു. അങ്ങനെയാണ് വെടിനിർത്തലും സമാധാനവും 1988-ൽ അവിടെ ഉണ്ടായത്. ഇപ്പോൾ ഏതാണ്ട് 8 രാഷ്ട്രീയ കക്ഷികൾ ഉണ്ട് രണ്ടു വിഭാഗത്തിലുമായി. 25 വർഷത്തെ സമാധാനം മൂലം വടക്കൻ അയർലണ്ടിന്റെ സാമ്പത്തികസ്ഥിതി വളരെ ഉയർന്നു. മനുഷ്യർക്ക് സമാധാനമായി തെരുവുകളിൽ നടക്കാമെന്നായി. അയർലണ്ടിൽ ചെന്നാൽ നമുക്ക് ബ്രിട്ടീഷ് വിസ ഉണ്ടെങ്കിൽ വടക്കൻ അയർലണ്ടും സന്ദർശിക്കാം. അതിർത്തിയിൽ അങ്ങനെ കർശനമായ പരിശോധന ഒന്നുമില്ല.

അമേരിക്കൻ പ്രസിഡണ്ട് ജോ ബൈഡന്റെ പൂർവ്വികർ അമേരിക്കയിൽ കുടിയേറിയ ഐറീഷുകാരാണ്. അതുകൊണ്ട് അദ്ദേഹത്തിന് ജൂബിലി വർഷത്തിൽ അവിടെ വരുന്നതിന് പ്രത്യേക സന്തോഷമുണ്ട്. അദ്ദേഹത്തെ സ്വീകരിക്കാൻ വന്ന ബ്രിട്ടീഷ് പ്രധാനമന്ത്രി സുനാക്കിന്റെ പൂർവ്വികർ ബ്രിട്ടനിൽ കുടിയേറിയ ഇൻഡ്യാക്കാരാണ്. ഋഷി സുനാക്കിനെ ബൈഡൻ തിരിച്ചറിഞ്ഞില്ല എന്നൊരു വാർത്തയും ചിത്രവും പ്രചരിക്കുന്നുണ്ട്. അബോധ മനസ്സിലെങ്കിലും ഒരു വെള്ളക്കാരനെ ആയിരിക്കുമല്ലോ ബ്രിട്ടീഷ് പ്രധാനമന്ത്രിയായി ബൈഡനും കൂട്ടരും സങ്കൽപിക്കുക. ജോർജ് ബുഷ്, ട്രംപ് തുടങ്ങിയ വയോധികരായ അമേരിക്കൻ പ്രസിഡണ്ടുമാർക്ക് ചിലപ്പോൾ പറ്റിയ തെറ്റുകൾ പോലെ വൃദ്ധനായ ജോ ബൈഡനും തൽക്കാല വിസ്മൃതി ഉണ്ടായിക്കാണും. യുണൈറ്റഡ് കിങ്ഡം എന്ന ബ്രിട്ടന്റെ പ്രധാനമന്ത്രി മിക്കവാറും ഇംഗ്ലീഷുകാരനും പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യാനിയും ആയിരിക്കുമെന്നാണല്ലോ എല്ലാവരുടെയും സങ്കൽപ്പം. വിൻസ്റ്റൺ ചർച്ചിലിനെപ്പോലെ ഇന്ത്യാക്കാരോടും മഹാത്മാഗാന്ധിയോടും പുച്ഛം കാണിച്ച ബ്രിട്ടീഷ് പ്രധാനമന്ത്രിമാരുടെ കസേരയിൽ ഇരിക്കുകയും ഡൗണിംഗ് സ്ട്രീറ്റിലെ പത്താം നമ്പർ മന്ദിരത്തിൽ താമസിക്കുകയും ചെയ്യുന്ന ഇന്ത്യൻ വംശജൻ, വെള്ളക്കാരനോ പ്രൊട്ടസ്റ്റന്റുകാരനോ ക്രിസ്ത്യാനിയോ പോലും അല്ല എന്നത് ചരിത്രത്തിന്റെ കാവ്യനീതിയായിരിക്കാം.

സമാധാനം ഉണ്ടായതിൽ താൽപര്യമില്ലാത്ത ഒരു കക്ഷിയും അവിടെ ഉണ്ട്. കാരണം, അവർക്ക് പലതരത്തിലുള്ള മുതലെടുപ്പുകൾ നടത്താനുണ്ട്. സമാധാനം വന്നാൽ അതൊക്കെ നഷ്ടപ്പെടും. എല്ലായിടത്തും, സഭയിലും രാഷ്ട്രത്തിലും അങ്ങനെയാണല്ലോ. ഭിന്നതയുണ്ടാക്കിയാൽ ചില തല്പരകക്ഷികൾക്ക് പ്രയോജനമുണ്ടാകും.



**കർത്താവില്ലാതെ കുരിശില്ല എന്നതാണ്. ക്രിസ്തുവിനെ ഞാൻ സ്വീകരിക്കുമ്പോൾ കുരിശിനെയും കൂടെയാണു സ്വീകരിക്കുന്നത്. ക്രിസ്തുവിന്റെ സജീവ സാന്നിധ്യമാണു കുരിശു എപ്പോഴും നമുക്കു പകർന്നു നൽകുന്നത്. അതുകൊണ്ടാണു വി.ത്രോണോസിലും നമസ്കാരമേശയിലും ദേവാലയത്തിന്റെ മുകളിലും എല്ലാം നാം കുരിശു സ്ഥാപിച്ചിരിക്കുന്നത്.**

30 വർഷങ്ങൾ കൊണ്ട് ഇരുകക്ഷിയിലുംപെട്ടവർ ചീറ്റിയ കൊടുംവിഷം ക്രമേണ കടൽകാറ്റിൽ അലിഞ്ഞില്ലാതാവും എന്ന് സമാധാന കാംക്ഷികളായ നല്ല മനുഷ്യർ വിചാരിക്കുന്നു. മുപ്പതല്ല, 300 വർഷങ്ങൾ കൊണ്ടുപോലും സഹോദരങ്ങൾ സൃഷ്ടിക്കുന്ന വൈരാഗ്യവും പകയും വേണ്ടിവന്നാൽ തുടച്ചുനീക്കാനാകും എന്ന് ചരിത്രം സാക്ഷിക്കുന്നു. സ്ഥാനമോഹികളും അധികാര പ്രമത്തരുമായ നേതാക്കളുടെ എണ്ണവും ശക്തിയും കുറഞ്ഞു കുറഞ്ഞു വന്നാൽ സാമാന്യജനങ്ങൾ സന്തോഷത്തിലും പരസ്പര വിശ്വാസത്തിലും ഒരു കുടുംബമായി കഴിയാനുള്ള സാധ്യത ഏറിവരും. ഒരേ വംശത്തിൽപെട്ട ഒരേഭാഷ സംസാരിക്കുന്ന ഒരേ തരം ആഹാരം കഴിക്കുന്ന മനുഷ്യർ ഒരു കുടുംബമാണല്ലോ. രക്തബന്ധമുള്ള സഹോദരങ്ങളാണെങ്കിലും, തമ്മിലടിക്കുന്ന രാജ്യങ്ങൾക്കും ക്രിസ്തീയ സഭകൾക്കും ഇതൊരു ചിന്താവിഷയമാകട്ടെ.




**2023 ജൂൺ 18**
**പെന്തക്കോസ്തിക്കുശേഷം മൂന്നാം ഞായർ**
വി. യോഹന്നാൻ 6:35-46

ഗലീലക്കടപ്പുറത്ത് കർത്താവൊരുക്കിയ വിസ്മയകരമായ വിരുന്നിനു ശേഷം കഫർന്നഹൂമിൽ താൻ എത്തുമ്പോൾ തടിച്ചുകൂടിയ ജനത്തോട് സംസാരിക്കുന്ന ജീവന്റെ അപ്പത്തിന്റെ വിശേഷണങ്ങളാണീ വേദഭാഗം. പുറപ്പാട് പുസ്തകം 16:4-15 വരയുള്ള വേദഭാഗത്തെ തന്റെ ജീവിതത്തോട് ചേർത്തുവച്ച് സന്ദേശം നൽകുകയാണിവിടെ.

**അപ്പം-പ്രഥമം, ലളിതം, പ്രാപ്യം**

ഞാൻ ജീവന്റെ അപ്പമാകുന്നു എന്ന പ്രസ്താവന മനുഷ്യമനസ്സുകളെ ഒരു തരത്തിൽ വിസ്മയിപ്പിക്കുകയാണ്. കാരണം ഇത്ര ലളിതമായി ആര് ആരെക്കുറിച്ചാണ് പറഞ്ഞിട്ടുള്ളത്. ആഹാരം, വസ്ത്രം, പാർപ്പിടം എന്നിവ മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളാണല്ലോ. അതിൽ ആഹാരം പ്രാഥമികവും. ഈ പ്രാഥമിക ഉത്തരമില്ലാതെ മനുഷ്യന് ജീവിക്കാനാവില്ല. അതിനാൽ നിന്റെ മുൻപിൽ ആവശ്യമുള്ള ഉത്തരമായി അപ്പമെന്ന ദൈവം ഇറങ്ങിവരികയാണ്. മനുഷ്യന്റെ നിത്യാനുഭവ മണ്ഡലത്തിലേക്ക് എത്ര സുതാര്യനായാണ് ദൈവം ഇടപെടുന്നത്. അപ്പമെന്ന ആശയത്തിൽക്കൂടി, അല്ല അനുഭവത്തിൽക്കൂടി സാധാരണക്കാരന്റെ നേർബുദ്ധിയിൽ മനസ്സിലാകുന്ന തരത്തിൽ ദൈവം നിന്നുതരികയാണിവിടെ നമ്മൾ നമ്മുടെ വ്യക്തിത്വത്തെക്കുറിച്ച് ഘനമുള്ള പരിചയപ്പെടുത്തലുകൾ മാത്രം നടത്തുമ്പോൾ നസ്രേത്തിലെ യേശുവേ അവിടുന്ന് എത്ര സരളമായാണ് സ്വയം നിർവ്വചിച്ചത്. 'ഞാനാകുന്നവൻ ഞാനാകുന്നു' എന്ന മറുപടിയിൽ തെല്ല് സന്ദേഹിയായി ഹോറേബ് വിട്ടിറങ്ങുന്ന മോശയുടെ ഭാവം ഇനി മേൽ നമുക്കുവേണ്ട എന്ന് 'അപ്പം' വിളിച്ചുപറയുന്നു. ആകാശമേഘങ്ങളിലെവിടെയോ മറഞ്ഞിരിക്കുന്ന അപ്രാപ്യനായ ഈശ്വരാനുഭവമല്ല. കൺമുൻപിൽ പ്രാപ്യമായ ഈശ്വരാനുഭവമാണ് 'ജീവന്റെ അപ്പം'.

യേശു ഭൂമിക്ക് നൽകുന്ന സമൃദ്ധമായ ഉത്തരമാണ് ഞാൻ ജീവന്റെ അപ്പമെന്ന പ്രസ്താവന. വിശപ്പിനുള്ള ഉത്തരമാണ് അപ്പം. ലോകത്ത് അമേരിക്കയിലും മ്യാൻമാറിലും മലബാറിലും അതിന് ഒരേ ഭാവമാണ്. അതുകൊണ്ട് ഈ പ്രപഞ്ചത്തിന്റെ ഓരോ അണുവിലും ഞാൻ അപ്പമെന്ന ഉത്തരത്തിന് പ്രസക്തിയുണ്ട്. ജാതി മത വർഗ വർണ വിത്യാസമില്ലാതെ ഓരോ മനുഷ്യനുമുള്ള മൗലീകമായ ഉത്തരമാണ് ക്രിസ്തു. അപ്പത്തോളം ദഹനവേഗമുള്ള ഭക്ഷ്യപദാർത്ഥങ്ങൾ വിരളമാണ്. നിന്റെ ജീവിതത്തിലേക്ക് വളരെ വേഗം പടർന്നുകയറേണ്ട ആത്മീയാനുഭവമാണ് യേശു. അവിടുന്ന് പറഞ്ഞ ഉപമകളും, പ്രഭാഷണങ്ങളും, വചസ്സുകളും, നിയമങ്ങളും എത്രമേൽ ലളിതവും മൃദലങ്ങളുമായിരുന്നു. കാലം കടന്നുപോയപ്പോൾ നമ്മളെല്ലാവരും ചേർന്ന് വ്യാഖ്യാനിച്ചും, വിശകലനം നടത്തിയും ഒക്കെ സങ്കീർണ്ണമാക്കിതീർത്തു എന്നൊരു കുഴപ്പം മാത്രമെ ഉണ്ടായിട്ടുള്ളു. ഇനിമേൽ ഞാനറിയുന്നു എല്ലാറ്റിന്റെയും ഉത്തരം നീ തന്നെ.

നമുക്കു ചുറ്റും ഒത്തിരി വിശപ്പുകളുണ്ട്. ഓരോരുത്തർക്ക് അത് ഓരോ തരത്തിലാണ്. എല്ലാ വിശപ്പുകൾക്കും ഒരേ അപ്പം തന്നെയാണ് ഉത്തരം. മിക്ക വിശപ്പുകൾക്കും കണ്ടെത്തപ്പെടേണ്ട ഉത്തരമാണ് ക്രിസ്തു. രോഗം സൗഖ്യത്തിനുള്ള വിശപ്പാണ്. ഞെരുക്കം സമൃദ്ധിക്കുള്ള വിശപ്പാണ്. മരണം പുതിയ ജീവനുള്ള വിശപ്പാണ് ദുഃഖം സന്തോഷത്തിനുള്ള വിശപ്പാണ്. നിരാശ പ്രത്യാശയ്ക്കുള്ള വിശപ്പാണ്. തടസ്സം പൂർണ്ണതയ്ക്കുള്ള വിശപ്പാണ്. സങ്കടം ആഹ്ലാദത്തിനും കണ്ണുനീർ ചിരിയ്ക്കുമുള്ള വിശപ്പാണ്. മേൽപറഞ്ഞ ഉത്തരങ്ങളിലേക്കുള്ള മാർഗ്ഗവും ഉത്തരവും യേശു തന്നെ. എന്നാൽ ഇത്തരം വിശപ്പുകളിൽ നാം ഉത്തരമായ യേശുവിലേക്കല്ല പലപ്പോഴും മറ്റുത്തരങ്ങളിലേക്കാണ് നോക്കുന്നത്. Jesus is the answer എന്ന് നമ്മുടെ കുഞ്ഞുങ്ങൾ കണ്ണുനീർ തുടച്ച് ഏതു പ്രതിസന്ധിയിലും പറയാനിടയാകട്ടെ. അവരുടെ ക്രിസ്തുവിനെ ലോകം അപഹരിക്കാതിരിക്കട്ടെ. പറയാനൊരു കാരണമുണ്ട്. ഏറ്റവും നിസ്സാരനായ ഒരുറുമ്പിന് പോലും നശിപ്പിക്കുവാൻ പാകത്തിലുള്ളതാണ് അപ്പം. മനുഷ്യൻ ഇന്ന് ദൈവത്തെ ഉപേക്ഷിക്കുന്നതും തള്ളിപറയുന്നതും ദൈവാനുഭവം കൈമോശം വരുന്നതുമൊക്കെ നിസാര കാരണങ്ങളുടെ പേരിലാണ്. പല വലിയ മനുഷ്യരും വീണുപോയത് ചെറിയ കാര്യങ്ങളിലാണ്. ആദാമിന്റെ നീട്ടപെട്ട പഴത്തിലതാരംഭിക്കുന്നു. ഇന്നും അത് അഭംഗുരം തുടരുന്നു.

**ജൂൺ 25**
**പെന്തക്കോസ്തിയ്ക്കു ശേഷം 4-ാം ഞായർ**
വി. മത്തായി 14:14-23

യോഹന്നാൻ സ്നാപകന്റെ ദാരുണമായ വധത്തിനുശേഷം ദുഃഖകരമായ ആ വാർത്ത ശ്രവിച്ച കർത്താവ് അവിടം വിട്ട് നിർജനപ്രദേശത്തേക്ക് മാറുമ്പോൾ ബഹു പുരുഷാരം അവിടെയെത്തി വചനം കേൾക്കുകയും സൗഖ്യം പ്രാപിക്കുകയും ചെയ്യുന്നു. അവരുടെ വിശപ്പു കണ്ടിട്ട് അല്പമല്പത്തെ വർദ്ധിപ്പിച്ച് ആയിരങ്ങളെ വിരുന്നൂട്ടിയ വിശേഷ

സംഭവമാണ് വിവരിക്കുന്നത്

മനുഷ്യൻ കൊടുക്കുന്നതിന് കണക്കുണ്ട് ദൈവം ശേഷിപ്പിക്കുന്നതിന് കണക്കില്ല

നിങ്ങൾ തന്നെ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ എന്ന കല്പനയ്ക്കു മുൻപിൽ. ഞങ്ങളുടെ പക്കൽ അഞ്ചപ്പവും രണ്ടു മീനുമല്ലാതെ മറ്റൊന്നുമില്ല എന്ന് ശിഷ്യർ മറുപടി പറയുന്നു. വിശപ്പേറുന്ന നിസ്സഹായതയുടെ മുൻപിൽ അവർ എത്ര തവണ എണ്ണി നോക്കിയിട്ടുണ്ടാകും. കണക്കു നോക്കി കൃത്യമായി കൊടുത്തതാണ്. എന്നാൽ ആയിരങ്ങൾ ഭക്ഷിച്ചശേഷം ശേഷിപ്പിച്ചതെത്രയെന്ന് കൃത്യമായി പറയാനാകുന്നുമില്ല. പന്ത്രണ്ടു കുട്ട നിറച്ച കണക്കു മാത്രമെ പറയുന്നുള്ളു. എന്താണിതിന്റെ അർത്ഥം മനുഷ്യർ കൊടുക്കുന്നതിനെല്ലാം കണക്കുണ്ട്. മനുഷ്യന് ഏതു ബന്ധങ്ങളിലും ഈ Geometry യ്ക്കകത്തു നിന്നെ ഇടപെടാനാകുകയുള്ളു. അവിടെ ലാഭ നഷ്ടങ്ങളുടെ കുത്തിക്കെട്ടലുകൾ ധാരാളമുണ്ട്. എന്നാൽ ദൈവം ഈ Geometry യ്ക്കു പുറത്താണ്. മനുഷ്യർ കണക്കുവച്ച് പെരുമാറും കണക്കുപറയും, അവിടെ കരുണ എത്രയോ വിശാലമാണ്. വക്കോളവും നിറയപ്പെടുന്ന കൽഭരണികളായി ദൈവം നമ്മെ ആക്കി തീർന്നിരിക്കുന്നു. ഒന്നും യോഗ്യതയുണ്ടായിട്ടില്ലല്ലോ. ആവർത്തനപുസ്തകം 9 ന്റെ 6 ഇടയ്ക്കിടെ ഒന്നു വായിച്ചാൽ നമ്മുടെ സകല അഹംഭാവവും ഉടഞ്ഞു വീഴും അതിങ്ങനെയാണ് നിന്റെ ദൈവമായ യഹോവ നിനക്ക് ആ നല്ല ദേശം അവകാശമായി തരുന്നത് നിന്റെ നീതി നിമിത്തമല്ലെന്ന് അറിഞ്ഞുകൊൾക. നീ ദുശാഠ്യമുള്ള ജനമല്ലോ. ഇവിടെ ശിഷ്യന്മാർ സന്ദേഹികളാണ്. അല്പമല്പം കൊണ്ട് എന്തു ചെയ്യാനാകും? ദൈവപദ്ധതികളുടെ മുൻപിൽ സന്ദേഹികളാകുന്ന മനുഷ്യരെ വേദപുസ്തകചരിത്രത്തിലും വർത്തമാനകാലത്തിലും കാണാം. അവരോടുള്ള ദൈവത്തിന്റെ മറുചോദ്യങ്ങൾ മാത്രം പെറുക്കിയെടുത്ത് ഒന്ന് ധ്യാനിക്കുന്നത് നല്ലതാണ് കേട്ടോ! ഉദാഹരണമായി ദൈവാലോചനയുടെ മുൻപിൽ സന്ദേഹിയാകുന്ന മോശയോട് ദൈവം ചോദിക്കുന്നു പുറപ്പാട് 4:11–ൽ എനിക്കു പിശകുപറ്റുമോ മനുഷ്യന് വായ് കൊടുത്തത് ആർ. ഊമനെയും ചെകിടനെയും ഉണ്ടാക്കിയത് ആർ? യഹോവയതായ ഞാനല്ലയോ ഏതു വിശപ്പിൻരെയും നിസഹായതയുടെയും മുൻപിലും ബലപപെടാൻ ഈ മറുചോദ്യങ്ങൾ മതിയാകുമല്ലോ.

എത്രമാസം അവിടുന്ന് എന്നെ സ്നേഹിക്കുന്നുവെന്ന് കുരിശിലേക്കു നോക്കി ഒന്നു ചോദിച്ചുനോക്കൂ. കൈകൾ വിരിച്ച് ഒരാൾ അവിടെ കിടന്ന് ഇങ്ങനെ പറയും. ഇത്രമാത്രം. ഇതിലും കൂടുതൽ എങ്ങനെയാണ് ഞാൻ നിങ്ങൾക്കു വേണ്ടി കൈകൾ വിരിക്കുക.

അണിയറയിലെ സഹനങ്ങൾ അരങ്ങറിയാതെ പോകുമോ?

'എത്ര വേനലും എത്ര മഴയുമാണ് ഒരു പൂവിന് പിൻപിൽ' ഒരാളുടെ മാത്രം ആമാശയം നിറയേണ്ട അന്നം മറ്റൊരാളുടെ ആശയത്തിനുവേണ്ടി വിട്ടുകൊടുത്ത ആ അഞ്ചപ്പത്തിന്റെ ഉടമയുടെ മനസ് നാം ധ്യാനവിഷയമാക്കേണ്ടതുണ്ട്. ആ പുൽപേടുകളിലിരുന്ന് ആയിരങ്ങൾ ആർത്തിയോടെ അന്നമുണ്ണുമ്പോൾ നിരുപാധികം ആ അഞ്ചപ്പം വിട്ടുകൊടുത്തയാളെ ആരെങ്കിലും ഓർത്തിട്ടുണ്ടാകുമോ? ഒരിക്കലുമുണ്ടാവില്ല. കാലമെന്നും ഇങ്ങനെയാണ്. അരങ്ങിനെ തിളക്കങ്ങൾക്കുവേണ്ടി അണിയറയിൽ പരുക്കേൽക്കുന്നവരുണ്ട്. ധാരാളമാണത്. ശലോമോന്റെ മാളികൾക്കു പിൻപിൽ ദാവീദിന്റെ കവിണയും കല്ലും, ആടിന്റെ പിറകെയുള്ള അലച്ചിലുമുണ്ട്. യോസഫിന്റെ കളപ്പുരകൾക്കു പിൻപിൽ അബ്രഹാമിന്റെ അനന്തമായ പാലായനങ്ങളുണ്ട്. ഭാഗ്യവതി എന്ന മറിയത്തിന്റെ പദവിയുടെ പിൻപിൽ ഭംഗിയില്ലാത്തൊരു പഴയ ജീവിതമുണ്ട്. നാമിന്നനുഭവിക്കുന്ന ജീവിതത്തിന്റെ നൻമകളുടെ പിൻപിൽ എവിടെ നിന്നൊക്കെയോ നാമറിയാതെ കരുണയൊഴുകി വരുന്നുണ്ട്. 'അജ്ഞാതരായ' കുറെപേർ നമ്മുടെ ജീവിതത്തിന്റെ ഇന്നലെകളിലുണ്ടായിട്ടുണ്ട്. ഇനി നാളെയും അങ്ങനെയാരൊക്കെയോ അവിചാരിതമായ ചില നേരങ്ങളിൽ നമ്മുടെ തുണയ്ക്കുണ്ടാകും. കഴുതകളുടെ ഉടമസ്ഥനെയും കല്ലറകളുടെ ഉടമയേയും വിരിച്ചൊരുക്കിയ വൻമാളികയുടെ ഉടമസ്ഥനേയും ധ്യാനപൂർവ്വം ഓർക്കാം. പേരുപോലുമറിയപ്പെടാതെ നമുക്കുവേണ്ടി അണിയറകളിലാരൊക്കെയോ മുറിയുന്നുണ്ട്.

## ജൂലൈ 2
## പെന്തക്കോസ്തിയ്ക്കു ശേഷം അഞ്ചാം ഞായർ
### വി. മർക്കോസ് 9:33–41

കഫർന്നഹൂമിലെത്തി ഭവനത്തിൽ സ്വസ്ഥമാകുന്ന നേരത്താണ് പ്രിയ ശിഷ്യർ വഴിയിൽ വാദം നടത്തിയതിനെക്കുറിച്ചാരായുന്നത്. മൗനമുദ്രിതമായ അവരുടെ മറുപടിക്കുള്ളിൽ നിന്ന് കർത്താവ് ഉത്തരം വായിച്ചെടുക്കുന്നു. തങ്ങളിൽ വലിയവനാരെന്ന തർക്കം, വഴി നടക്കുമ്പോഴും അവരെ പിൻതുടരുന്നു. ഒരു ശിശുവിനെ നടുവിൽ നിർത്തിക്കൊണ്ട് വിനയത്തിന്റെ പാഠം പഠിപ്പിക്കുകയാണ് യേശുതമ്പുരാൻ.

**മൽസരങ്ങളുടെ ലോകത്ത് മഹത്വം നഷ്ടപെട്ടവർ**

കഫർന്നഹൂമിലെ വീട്ടിലക്കുള്ള വഴി നമ്മുടെ ജീവിത പരിസരങ്ങളിലൂടെ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു. മതത്തിന്റെ ഗന്ധമുള്ള മനുഷ്യരിൽ അതിത്തിരി കൂടുതലില്ലേ ചിലപ്പോഴൊക്കെ? മൽസരങ്ങളുടെ ലോകത്ത് മാറി നിന്നാൽ മാറ്റുകുറഞ്ഞുപോവും എന്ന് എല്ലാരും ചിന്തിക്കുന്നു. വീട്ടിനുള്ളിൽ നിന്നാണ് വേദപുസ്തകത്തിൽ മത്സരം ആരംഭിക്കുന്നത് കായേനിലും, യാക്കോബിലും, പെനിന്നയിലും, അബ്ശാലോമിലും തുടർന്ന് നമ്മുടെ വീട്ടകങ്ങളിൽക്കൂടി അത് നീണ്ടു നീണ്ടു പോകുന്നു. യഥാർത്ഥ വിനയമുള്ളവർ ചിറകില്ലാത്ത മാലാഖമാരാണെന്ന് ആരോ പറഞ്ഞത് കവിത പോലെ തോന്നുന്നു. Albert Einsteen നോട് ഒരിക്കൽ ഒരാൾ ചോദിക്കുകയുണ്ടായി. ആപേഷികസിദ്ധാന്തം നിങ്ങൾ കണ്ടുപിടിച്ചില്ലായിരുന്നുവെങ്കിൽ വേറാരെങ്കിലും എന്നെങ്കിലും കണ്ടുപിടിക്കുമായിരുന്നെന്ന് തോന്നുന്നുണ്ടോ? അദ്ദേഹത്തിന്റെ മറുപടി 'ഉവ്വ് പരമാവധി മൂന്നാഴ്ചയ്ക്കുള്ളിൽ എന്നായിരുന്നു. ആ വലിയ മനുഷ്യന്റെ അന്ത്യനിമിഷങ്ങൾ ഇങ്ങനെയാണ് ഒരു കുറിപ്പുണ്ട്. 'ഏതോ വിദൂരങ്ങളായ ആകാശ വീഥിയിലേക്ക് യാത്ര നടത്തിയ ഒരു സഞ്ചാരിപോലെയാണ് ഞാൻ അനേകം ഗാലക്സികളേയും താരാപഥങ്ങളെയും ഞാൻ അറിഞ്ഞു. പക്ഷേ ഏറ്റവും അരികിലത്തെ താരകത്തെ ഞാനറിഞ്ഞില്ല. ആ താരകം ഞാൻ തന്നെയായിരുന്നു. സ്വയം തിരുത്തുക എന്ന heavy wight എടുക്കാനാകാത്തതു കൊണ്ട് മറ്റുള്ളവരെ തിരുത്തുക എന്ന Light weight എടുക്കാനാണ് നമുക്കിഷ്ടം. ഒരേ പാഠം അഭ്യസിക്കുന്നവർ. ഒരേ കൂരയ്ക്കു കീഴിൽ താമസിക്കുന്നവർ തുടങ്ങി ആ ശിഷ്യരുടെ കൂട്ടം പോലെ പരാജയപ്പെട്ട വിജയ

ങ്ങളാകുന്നു. ഏശാവിൻമേലുള്ള യാക്കോബിന്റെ വിജയവും ഊരിയാവിൻ മേലുള്ള ദാവീദിന്റെ വിജയവും പരാജയപ്പെട്ട വിജയങ്ങൾ തന്നെ.

**തൃപ്ത മാനസന്റെ ചാരത്തെ അസംതൃപ്തർ**

മുപ്പത്തിമൂന്ന് വയസിൽ ഈ ലോകം വിട്ടുപോകുമ്പോൾ നിവൃത്തിയായി എന്നു പറഞ്ഞ് പക്ഷിമാനസനായി ഈ ലോകം വിട്ടുപോയ ഒരാളുടെ പിറകെ നടന്ന പന്ത്രണ്ടു പേർ പലപ്പോഴും അസംതൃപ്തരായിരുന്നു. നമ്മുടെ നിഘണ്ടുവിൽ നിന്ന് 'തൃപ്തി' എന്ന പദം മാഞ്ഞുപോയിരിക്കുന്നു. തൃപ്തമല്ലാത്ത മനസ്സുമായ യയാതിയുണ്ട് പുരാണത്തിൽ. വൃദ്ധതയിലും സംതൃപ്തമാകാതെ തന്റെ ജരാനരകൾക്ക് പകരം പുത്രന്റെ യൗവ്വനം ഇരക്കുന്നു. എല്ലാക്കാലത്തും പടയോട്ടങ്ങളും അധിനിവേശങ്ങളും ഉണ്ടാകുന്നത് അസംതൃപ്തമായ ഹൃദയത്തിലാണ്. മുൻപെ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പിൻ എന്നു പറഞ്ഞ കർത്താവിനെയല്ല. ആദ്യം ഭക്ഷണവും പാനീയവും അന്വേഷിക്കുക ബാക്കിയെല്ലാം നിങ്ങൾക്കു നൽകപ്പെടും എന്നു പറഞ്ഞ ഹെഗലിനെയാണ് നിർഭാഗ്യവശാൽ നാം ശ്രവിച്ചത്. ചരിത്രത്തിൽ മുഖാമുഖം കണ്ടതൊക്കെ അങ്ങനെയുള്ളവരെയാണ്. ആ നീദെ ഞായറാഴ്ചയുടെ ആ ദൈർഘ്യമുള്ള സെദ്റായിൽ ന്യായവിധിയിലേക്ക് ആദം മുതലുള്ളവർ പ്രവേശിക്കുന്ന ആ ഭയങ്കരതയുടെ വാങ്മയചിത്രം വരച്ചിട്ടുമ്പോൾ ഇങ്ങനെയൊരു ഭാഗമുണ്ട്. ഇവിടെയുള്ളവ മാഞ്ഞഴിഞ്ഞ് പോകുന്നു അവിടെയുള്ള അവസാനമില്ലാതെ നിലനിൽക്കുന്നു. ആഗ്രഹങ്ങൾക്ക് തികവു വരുന്നില്ല. ബോധപ്രഹരത്തിന്റെ നിമിഷങ്ങളാണത്. അലക്സാണ്ടർ ചക്രവർത്തി മരണാനന്തരം സ്വർഗത്തിലെത്തുന്നു എന്ന കഥയുണ്ട്. ചക്രവർത്തിപദവും സമ്പത്തും മഹിമയും ഒന്നും ഉപേക്ഷിച്ചിരുന്നില്ല. ദ്വാരപാലകൻ ചോദിച്ചു. താങ്കൾ എന്തിനാണ് ഇത്രം ഭാരം ചുമന്ന് ഇവിടെ വന്നിരിക്കുന്നത്? അലക്സാണ്ടർ ചോദിച്ചു എന്തു ഭാരം? ദ്വാരപാലകൻ പറഞ്ഞത് മനസ്സിലെ ഭാരമായിരുന്നു. ഒരു തുലാസ്സെടുത്ത് അതിന്റെ ഒരു തട്ടിൽ ഒരു കണ്ണ് എടുത്തുവച്ചു. മറ്റെ തട്ടിൽ എല്ലാ ഭാരവും ഇറക്കിവയ്ക്കാൻ പറഞ്ഞു. എന്നിട്ടും കണ്ണിരിക്കുന്ന തട്ട് താണു തന്നെ നിന്നു. കണ്ണ് മനുഷ്യന്റെ ആഗ്രഹങ്ങളുടെ പ്രതീകമാണ്. എന്നെ മറുപടിയോടെ കഥ അവസാനിക്കുന്നുണ്ട്.

## ജൂലൈ 9
## പെന്തക്കോസ്തിക്കുശേഷം ആറാം ഞായർ
വി. ലൂക്കോസ് 13:22-35

കുറെ നീണ്ടു നിൽക്കുന്ന യാത്രകൾ യെരുശലേമിലെത്താറാകുന്ന നേരത്തെവിടെയോ ആണ് രക്ഷിക്കപ്പെടുന്നവരുടെ എണ്ണത്തെക്കുറിച്ചൊരാളുടെ ചോദ്യം കർത്താവിലേക്കെത്തിയത്. മുൻവിധികളും ധാരണകളുമെല്ലാം പൊളിയുമെന്നും തിരസ്ക്കാരങ്ങളുടെ കഠിനചരിത്രം സംഭവിക്കാതിരിക്കുമെന്നും യേശുക്രിസ്തു വ്യക്തമാക്കുന്നു. പരിചയങ്ങളൊന്നും ന്യായവിധിയെ തുണയ്ക്കില്ലെന്നും വ്യക്തമാക്കുന്നു. കരച്ചിലും പല്ലുകടിയും കേൾക്കപ്പെടുന്നതും ദൈവരാജ്യത്തിന്റെ പന്തിഭോജനത്തിന്റെ അഴകാർന്ന ചിത്രവും വ്യക്തമാക്കപ്പെടുന്നു.

**തിരസ്ക്കരിക്കപ്പെടുന്ന അലങ്കാര പൊതികൾ**

പലതരം വർണ്ണക്കടലാസുകൾ കൊണ്ട് പൊതിഞ്ഞ സമ്മാനം പോലെയാണ് മനുഷ്യനെ ദൈവം ഇനി അവസാനം പരിശോധിക്കാൻ പോകുക എന്നു പറയാറുണ്ട്. ഏറെ ശ്രദ്ധയോടെ രൂപപ്പെട്ടുത്തിയ പുറം ചട്ടകളെല്ലാം വലിച്ചുകീറി ചവറ്റുകുട്ടയിലിടും. മിനസമുള്ളതെല്ലാം അവഗണിക്കപ്പെടും അഴിയുംതോറും പ്രകാശം പരക്കുന്നുണ്ടോ എന്നു നോക്കും അലങ്കാരങ്ങൾ അഴിയും തോറും ദുർഗന്ധങ്ങൾ വമിക്കുന്നു എന്നതാണ് യാഥാർത്ഥ്യം. Meglomania എന്നൊരു മാനസികവ്യതിയാനമുണ്ട്. ഓരോരുത്തരും തങ്ങൾക്ക് കണക്കില്ലാത്ത വലുപ്പമുണ്ടെന്ന് വിചാരിക്കുന്ന മാനസിക വ്യതിയാനമാണത്. വലിപ്പമുള്ളതിനോടു മാത്രം മതിപ്പുതോന്നുന്ന അവസ്ഥ കൂടെയാണത്. ചെറുതെങ്കിലും നിറവുള്ളതിനെ തിരയുന്ന ന്യായവിധിയുടെ കണ്ണുകളെ നാം ഭയപെട്ടേ തീരൂ. എബ്രായർ 4:13 നമ്മെ ഭാരപ്പെടുത്തുന്നാണ്. 'സകലവും അവന്റെ കണ്ണിന് നഗ്നവും മലർന്നതുമായി കിടക്കുന്നു. അവനുമായിട്ടാകുന്നു നമുക്ക് കാര്യമുള്ളത്. ഫ്രഞ്ച് എഴുത്തുകാരൻ ഗൈഡെ മൊപ്പസെന്റ് എഴുതിയ 'The Neclace' എന്നൊരു കഥയുണ്ട്. ചെറിയ വരുമാനക്കാരനായ ഭർത്താവിന്റെയും ആർത്തി തീരാത്ത ഭാര്യയുടേയും കഥ. അവൾക്ക് വലിയ വലിയ ആഗ്രഹങ്ങളാണുള്ളത്. വില പിടിച്ച ആഭരണങ്ങളും വസ്ത്രങ്ങളുമാണ് മനസ്സു നിറയെ പാവം ഭർത്താവ് ഒന്നിനും എതിരു നിന്നില്ല. അങ്ങനെയിരിക്കെ ഒരു വലിയ വിരുന്നു സൽക്കാരത്തിനായി അതില്ലാതൊരുങ്ങി. തന്റെ പ്രിയ കൂട്ടുകാരിയിൽ നിന്ന് വിലയേറിയ Neclace കടം വാങ്ങി. വിരുന്നിന്റെ തിരക്കിൽ അത് നഷ്ടപ്പെടുന്നു. തിരികെ കൊടുക്കാനാകാതെ ആ നാട്ടിൽ നിന്നു തന്നെ ഒളിച്ചോടി. ഒരു പാട് കാലം കഴിഞ്ഞ അന്യനാട്ടിൽ വച്ച് നെക്ലസിന്റെ ഉടമസ്ഥയെ കണ്ടുമുട്ടുന്നു. അപ്പോൾ അവർ അന്യവീട്ടിലെ ജോലിക്കാരിയായി കഴിയുകയായിരുന്നു. പരസ്പരം പഴയ സംഭവങ്ങൾ പറഞ്ഞപ്പോഴാണ് ഞെട്ടിക്കുന്ന ആ സത്യം പുറത്തുവന്നത്. കടം കൊടുത്ത Neclace ഒറിജിനൽ ആയിരുന്നില്ല. ജീവിതത്തിന്റേയും ഓട്ടങ്ങളുടെയും നഷ്ടബോധങ്ങളുടെയും അവസാനം ഒരു തിരിച്ചറിവുണ്ട്. പലതും ഒറിജിനൽ ആയിരുന്നില്ല. ബുദ്ധമതം പറയുന്നതുപോലെ 'സർവ്വം ശൂന്യം, സർവ്വം ക്ഷണികം, സർവ്വം പ്രതീതി, സർവ്വം നിരാത്മകം. എന്നിങ്ങനെ തന്നെ. യഥാർത്ഥത്തിൽ ഇതുവരെ ജീവിതത്തിന്റെ ആരോഹണങ്ങളായിരുന്നു എന്നു കരുതിയതൊക്കെ ശരിക്കും അവരോഹണമായിരുന്നു എന്നു നാം തിരിച്ചറിഞ്ഞു തുടങ്ങുന്ന നേരമുണ്ട്.

"ഓട്ടമത്സരത്തിൽ പങ്കെടുക്കന്നവർക്ക് നീണ്ട കുപ്പായങ്ങൾ തടസ്സം സൃഷ്ടിക്കുന്നതുപോലെ അനാവശ്യമായ ആഗ്രഹങ്ങൾ ആത്മാവിന്റെ പുരോഗതിയെ തടസ്സപ്പെടുത്തുന്നു" (മഹാനായ വി. അന്തോണി ഫിലോക്കാലിയ-)

**നിർണ്ണായക സമയത്തെ പരാജയം**

മനുഷ്യജീവിതത്തിൽ ഏറ്റവും കരുണ ആവശ്യമായി വരുന്ന നേരം ന്യായവിധിനേരമാണ്. അവിടെ നാം പരാജയപ്പെട്ടേക്കാം എന്ന മുന്നറിയിപ്പ് എത്ര സങ്കടകരമാണ്. ഫൈനലിൽ തോൽക്കേണ്ടി വരുന്നത് ഒരു ടീമും ഇഷ്ടപ്പെടുന്ന കാര്യമല്ലല്ലോ. മൂന്നരവർഷം കൂടെ നടന്ന പ്രിയ ശിഷ്യർ നിർണ്ണായകമായ കാൽവറി വഴിയിൽ ഓടി മാറുന്നുണ്ട്. എത്രയോ രാത്രികളിൽ നാഥനോടൊപ്പം ഉറക്കമിളച്ച് നടന്നവർ നിർണ്ണായകമായ പാനപാത്രത്തിന്റെ പെസഹാ രാത്രിയിൽ പിന്നെയും പിന്നെയും ഉറങ്ങിപോകുന്നു. അതിന്റെ സങ്കടം കർത്താവ് പങ്കുവയ്ക്കുന്നുമുണ്ട്. 1988 ഒളി

ശേഷം 24-ാം പേജിൽ...

# സമഗ്ര സൗഖ്യത്തിലേക്കുള്ള വഴി




ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ-എപ്പിസ്‌ക്കോപ്പാ

മനുഷ്യനെ ശരീരവും മനസ്സുമായി വേറിട്ടുകണ്ടാണ് ഹിപ്പോക്രാറ്റസ് ആധുനിക വൈദ്യശാസ്ത്രം വികസിപ്പിച്ചത്.ഒരു റോബോട്ടിന്റെ യന്ത്രഭാഗങ്ങൾ നന്നാക്കുന്നതുപോലെയാകരുത് ചികിത്സാ പദ്ധതികൾ. തലച്ചോറിലെ രാസപ്രവർത്തനങ്ങളുടെയും വൈദ്യുത തരംഗങ്ങളുടെയും പ്രവർത്തനത്താലുണ്ടാകുന്ന അവസ്ഥ മാത്രമല്ല രോഗം. സമഗ്രതയുടെ സൗഖ്യതലം പല ചികിത്സാവിധികളെ സമന്വയിപ്പിക്കുന്നു. ആത്മാവിന്റെ ആരോഗ്യം, സംരക്ഷകനിലുള്ള വിശ്വാസം, യുക്തിക്കപ്പുറത്തുള്ള സൗഖ്യമാക്കൽപ്രക്രിയ, അതീന്ദ്രിയ ധ്യാനം, പ്രാർത്ഥനയുടെ ശക്തി, മരണത്തിനപ്പുറമുള്ള ജീവിതം ക്ഷയിക്കാത്ത പ്രത്യാശ ഇവയെല്ലാം സൗഖ്യപ്രാപ്തിയുമായി ബന്ധിതമാണ്.

മരുന്നുകൾ സൗഖ്യലബ്ധിക്കുള്ള ഒരു ഘടകം മാത്രം. വെയ്ൻബർഗ് പഠനറിപ്പോർട്ട് (Weinberg study Report) വ്യാപകമായി ചർച്ചചെയ്യപ്പെടുന്നു. "അലോപ്പതി മാർഗ്ഗത്തിൽ സൗഖ്യം ലഭിച്ചതിൽ 20 ശതമാനത്തിനു മാത്രമാണ് മരുന്നുകൾ കൊണ്ടുള്ള ചികിത്സ ഫലിച്ചത്. 30 ശതമാനത്തിന് രോഗമുണ്ടെന്ന് തെറ്റായി ധരിച്ചവരെ ശാന്തരാക്കുവാൻ മരുന്നിനു പകരം നൽകുന്ന നിരുപദ്രവകരമായ വസ്തുക്കൾ മൂലം ആശ്വാസം ലഭിച്ചു. (Placebo Effect). 25 ശതമാനത്തിന് ശരീര ശുദ്ധീകരണ പ്രക്രിയയിലൂടെ ആശ്വാസം ലഭിച്ചു. (Some form of Catharsis). ബാക്കി 25% രോഗികൾക്ക് (X-Factor) എക്സ് ഫാക്ടർ എന്നു വിശേഷിപ്പിക്കപ്പെടുന്ന വിശ്വാസം, പ്രാർത്ഥന, ധ്യാനം, അനുഷ്ഠാനങ്ങൾ ഇവയിലൂടെ രോഗ ശമനം ലഭിച്ചു.

നല്ല ആരോഗ്യം മനസ്സാക്ഷിയെ ചിട്ടപ്പെടുത്തലാണ്. കർമ്മ ശേഷിയെ ശക്തിപ്പെടുത്തലാണ്. സർഗ്ഗശക്തിയെ മെരുക്കിയെടുക്കലാണ്. ദുഷിച്ച പ്രവണതകളെ നീക്കികളയലാണ്. ക്രിയാത്മക വീക്ഷണം സൃഷ്ടിക്കലാണ്. പിരിമുറുക്കങ്ങളിൽ അയവു വരുത്തലാണ്. സ്നേഹബന്ധങ്ങൾ വികസിപ്പിക്കലാണ്. സഹകരണ മനോഭാവം പുനഃസ്ഥാപിക്കലാണ്. പ്രകൃതിയുമായി ഐക്യം നിലനിർത്തലാണ്. സഹനശക്തിയും സമചിത്തതയും വളർത്തിയെടുക്കലാണ്. ശുഭചിന്തകൾ പരിപോഷിപ്പിക്കലാണ്.

സാമൂഹിക ബന്ധവും ക്രമവും വീണ്ടെടുക്കണം. മറ്റ് ജീവജാലങ്ങളുമായി ആരോഗ്യകരമായ ബന്ധം വേണം. ദുർവികാരങ്ങളിലുള്ള ആധിപത്യമാണ് സൗഖ്യം. ആകുലതയിൽ നിന്നും മരണ ഭയത്തിൽ നി ന്നും വിമുക്തി നേടണം. മണ്ണും ജലവും സസ്യജാലകങ്ങളും സൗഖ്യത്തെ ത്വരിതപ്പെടുത്തുന്നു. വായു വായുമണ്ഡലവും പരിസ്ഥിതയും ആരോഗ്യകരമായ ജീവിതം നിലനിർത്താൻ സഹായിക്കും.

സംഗീത ധാരകളുടെ നല്ല സ്വാധീനം (music therapy) സൗഖ്യം നൽകുന്നു. സംഗീതത്തിന് ഒരു കാന്തിക ശക്തിയുണ്ട്. മാസ്മരികതയുണ്ട്. പിരിമുറുക്കങ്ങൾ അകറ്റുന്നു. ഉന്മേഷവും പ്രചോദനവും നൽകുന്നു. ഗുണകരമായ മാനസിക ശിക്ഷണത്തിലേക്ക് നയിക്കുന്നു. സഹനശക്തി നല്കുന്നു. പകയും വിദ്വേഷും അകറ്റുന്നു. ഹൃദയത്തിന്റെ ഭാഷയാണ് സംഗീതം. ദൈവസ്നേഹത്തിന് മനുഷ്യന്റെ അനുകൂലമായ പ്രതിധ്വനിയാണ് സംഗീതം. മനസ്സിനെ ശുദ്ധീകരിക്കുന്ന ചികിത്സാ സംവിധാനമാണ്.

ധ്യാനനിഷ്ഠകൾ മനുഷ്യന്റെ ഊർജ്ജപാളികളെ ക്രമപ്പെടുത്തി സൗഖ്യം നൽകുന്നു. താളം തെറ്റുന്ന മനസ്സിന്റെ സമനില വീണ്ടെടുക്കുന്നതിനാണ് ധ്യാനം. അത് കുറ്റവാസന അകറ്റുന്നു, നഷ്ടപ്പെട്ടുപോയ ഊർജ്ജം വീണ്ടെടുക്കുന്നതിന് ഉതകുന്നു. വിഷാദരോഗ കാരണങ്ങൾ പലതുണ്ട്. അനാവശ്യമായ ഭയം, യാഥാർത്ഥ്യത്തിന് നിരക്കാത്ത സംശയങ്ങൾ, ചിന്തകളുടെ ശൈഥില്യം, അമിതമായ ഉൽക്കണ്ഠ, മാനസിക ക്ഷതങ്ങൾ, അമിതമായ കുറ്റബോധം, മനുഷ്യമസ്തിഷ്കത്തിലെ വികാര നിയന്ത്രണ സംവിധാനത്തിന്റെ തകരാർ, ദേഷ്യം, മുൻശുണ്ഠി തുടങ്ങി പലതും.

പരസ്പരമുള്ള സ്വാന്ത്വനവും കരുതലും ഉറച്ച ദൈവവിശ്വാസവും പ്രാർത്ഥനാജീവിതവും സൗഖ്യം പ്രദാനം ചെയ്യുന്നു. സന്തോഷത്തിന്റെയും സൗഖ്യത്തിന്റെയും ഉറവകൾ ഉള്ളിൽ നിന്നും ദൈവവചനത്തിൽ നിന്നും കണ്ടെത്തുക.

38

പുതിയ നിയമപഠനം

ഫാ. ഡോ. റജി മാത്യു
(ഓർത്തഡോക്സ് സെമിനാരി)



# പൗലോസ് ശ്ലീഹായുടെ സുവിശേഷ പര്യടനം ആരംഭിയ്ക്കുന്നു

**(അപ്പോ. പ്ര. 13:11–14:28)**

ബെന്യാമീൻ ഗോത്രക്കാരനായിരുന്ന ശൗലിന്റെ രൂപാന്തരം നാം ഒമ്പതാം അദ്ധ്യായത്തിൽ വായിച്ചുവെങ്കിലും അദ്ദേഹത്തിന്റെ വിപുലമായ സുവിശേഷ പര്യടനങ്ങൾ വി. ലൂക്കോസ് വിവരിച്ചു തുടങ്ങുന്നത് പതിമൂന്നാം അദ്ധ്യായത്തിലാണ്. 13–14 അദ്ധ്യായങ്ങളിലുള്ള പൗലോസിന്റെയും കൂട്ടരുടെയും സുവിശേഷ യാത്രയെ ഒന്നാം മിഷനറി യാത്രയായിട്ടാണ് ലൂക്കോസ് വിവരിക്കുന്നത്. തനിയ്ക്ക് ലഭിച്ച ക്രിസ്തുദർശനത്തിനുശേഷം പൗലോസ് തന്റെ ആത്മീയാനുഭവത്തെപ്പറ്റി വിവരിയ്ക്കുവാനോ, യറുശലേമിലെ തൂണുകളായവരുടെ അനുവാദം വാങ്ങാനോ തുനിയാതെ നേരേ അറബ്യയിലേക്കുപോയി അവിടെ മൂന്നുവർഷം ചിലവഴിച്ചതായി ഗലാത്യലേഖനത്തിൽ നാം വായിക്കുന്നു (ഗലാ. 1:17). അക്കാലത്ത് ദമാസ്ക്കസ് അറബി രാജാവിന്റെ ഭരണത്തിൻ കീഴിലായിരുന്നു എന്നു 2 കൊരി. 11:32ൽ പൗലോസ് രേഖപ്പെടുത്തിയുണ്ട്. ദമസ്ക്കോസിൽ തിരികെ എത്തിയ പൗലോസിന്റെ പ്രവർത്തനങ്ങളാണ് നാമിനി കാണുന്നത്:

(a) അന്ത്യോഖ്യായിലെ സഭ പൗലോസിനെ സുവിശേഷ പ്രവർത്തനത്തിനായി നിയോഗിയ്ക്കുന്നു (അപ്പോ. പ്ര. 13:1–3). യറുശലേമിൽ നിന്ന് 500 കി. മീ. വടക്കുള്ള അന്ത്യോഖ്യാ പട്ടണം സിറിയൻ പ്രവിശ്യയുടെ തലസ്ഥാനവും യവനവൽക്കരിക്കപ്പെട്ട ഒരു വലിയ പട്ടണവുമായിരുന്നു. അവിടെയുണ്ടായിരുന്ന മൂപ്പന്മാരുടെ സംഘമാണ് പൗലോസും, ബർന്നബാസും, നീഗർ എന്നറിയപ്പെട്ട കുറേനക്കാരൻ ലൂസിയാസും, ഹെരോദാവിന്റെ വളർത്തു പുത്രൻ മനേയനും ഉൾപ്പെടുന്ന നാൽവർ സംഘത്തെ സുവിശേഷ പ്രവർത്തനത്തിനായി അയയ്ക്കുന്നത്. ഇവിടെ രേഖപ്പെടുത്തിയതനുസരിച്ചാണെങ്കിൽ ബർന്നബാസാണ് സംഘത്തലവൻ. പക്ഷെ പിന്നീട് പൗലോസ് ബർന്നബാസിനെക്കാൾ മികച്ച മിഷനറിയായി അംഗീകരിക്കപ്പെട്ടു. ഉപവാസത്തിന്റെയും, പ്രാർത്ഥനയുടെയും പശ്ചാത്തലത്തിൽ ലഭിച്ച പരിശുദ്ധാത്മ നിയോഗമനുസരിച്ചാണ് ഇവർക്ക് കൈവെയ്പ്പു നൽകി (fasting, worshipping and ordination) ഇവരെ പറഞ്ഞയയ്ക്കുന്നത്.

(b) അവരുടെ പ്രഥമ സന്ദർശനം സെലൂക്യായിലെ പട്ടണങ്ങളിലും, കുപ്രൊസ് ദ്വീപിലും, സലാമിസിലും ഒക്കെയായിരുന്നു (അപ്പോ. പ്ര. 13:4–12). ഒടുക്കം പറഞ്ഞ സ്ഥലത്തുവച്ച് ഗവർണറായിരുന്ന സെർഗിയസ് പൗലോസിന്റെ അടുപ്പക്കാരനായിരുന്ന എലീമാസ് എന്ന മന്ത്രവാദിയുടെ ദുഷ്പ്രവർത്തനം കണ്ട് പൗലോസ് അദ്ദേഹത്തിന് അന്ധത വരുത്തുന്നു.

(c) പിസിദിയൻ അന്ത്യോഖ്യായിലെ (Pisidian Antioch) പ്രഭാഷണം (അപ്പോ. പ്ര. 13:13–52) ശ്രദ്ധേയമായിത്തീർന്നതായി നാം വായിക്കുന്നു. ഇത് സുറിയായിലെ അന്ത്യോഖ്യായല്ല എന്നത് വ്യക്തമായി മനസ്സിലാക്കണം. സുന്നഗോഗിലെ പ്രഭാഷണത്തിൽ പൗലോസ് യേശുക്രിസ്തുവിന്റെ അദ്വിതീയ സ്ഥാനം ദൈവജന ചരിത്രത്തിൽ എന്താണെന്ന് വിസ്തരിക്കുന്നു. തുടർച്ചയായി മൂന്ന് ശാബതുകൾ പിസിദിയൽ അന്ത്യോഖ്യയിലെ സുന്നഗോഗിൽ പ്രസംഗിച്ച പൗലോസിനെയും ബർന്നബാസിനെയും തീവ്ര യഹൂദന്മാർ തിരസ്ക്കരിച്ചപ്പോൾ അവർ ആ പട്ടണത്തിലെ വിജാതികളുടെയിടയിൽ പ്രസംഗമാരംഭിച്ചു.

(d) മറ്റൊരു റോമൻ പ്രൊവിൻസായ ഇക്കോണിയത്തിൽ എത്തിയ സംഘം (Iconium) വിജാതികളുടെയും യഹൂദന്മാരുടെയും ഇടയിലുള്ള മൗലികവാദികളുടെയും ആക്രമണം നേരിട്ടപ്പോൾ ലുസ്ത്രയിലേയ് ക്കും ദെർബയിലേക്കും യാത്ര തിരിച്ചു (അപ്പോ. പ്ര. 14:1–20). ലുസ്ത്രയിലെ മുടന്തനെ സൗഖ്യപ്പെടുത്തിയ പൗലോസിന് നാട്ടുകാർ Hermes എന്നും ബർന്നബാസിന് Zeus എന്നുമുള്ള ഗ്രീക്കു ദൈവങ്ങളുടെ പേരു നൽകി ആദരിച്ചെങ്കിലും അധികം താമസിയാതെ തീവ്രവാദികളുടെ പ്രേരണയാൽ കല്ലെറിഞ്ഞ് ഓടിച്ചു കളഞ്ഞു.

(e) അങ്ങനെ പൗലോസിന്റെ ഒന്നാം മിഷനറി യാത്ര അവസാനിച്ചു (അപ്പോ. പ്ര. 14:21–28). കഷ്ടതകളെ സഹിഷ്ണുതയോടെ നേരിട്ട ഇരുവരും ചെന്നയിടങ്ങളിലൊക്കെ സഭ സ്ഥാപിച്ച് പ്രാർത്ഥനയുടെയും, ഉപവാസത്തിന്റെയും പശ്ചാത്തലത്തിൽ പ്രാദേശിക മൂപ്പന്മാരെ നിയോഗിച്ചു (അപ്പോ. പ്ര. 14:23). തിരികെ അന്ത്യോഖ്യയിൽ (Antioch of Syria) എത്തിയ സംഘം അവിടുത്തെ സഭയ്ക്ക് വിശദമായ റിപ്പോർട്ടും നൽകി.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# സങ്കീർത്തനങ്ങൾ

**വർഗ്ഗീകരണം:** രണ്ടുവിധത്തിലുള്ള വർഗ്ഗീകരണമുണ്ട്. ഒന്ന് ഭാഷാ ശൈലി നോക്കിയും മറ്റൊന്ന് പ്രതിപാദ്യവിഷയം അടിസ്ഥാനമാക്കിയും ഒരു പൊതുധാരണ ലഭിക്കുവാൻ സഹായകമാണ് ഈ വർഗ്ഗീകരണം. പല പണ്ഡിതരും വ്യത്യസ്തമായി ഇത് അവതരിപ്പിക്കുന്നുണ്ട്.

1. വിലാപകീർത്തനം: ഇവ വൈയക്തികവും സാമൂഹികവുമായിട്ടുള്ളതാണ്. 2. സ്തുതിഗീതങ്ങൾ: ഇതും വ്യക്തിപരവും സാമൂഹ്യവും ആണ്. 3. നന്ദിയർപ്പണം 4. രാജഗീതങ്ങൾ 5. ജ്ഞാനസങ്കീർത്ത നങ്ങൾ 6. പ്രബോധന ഗീതങ്ങൾ 7. സീയോൻ ഗീതങ്ങൾ 8. അനുതാപ കീർത്തനങ്ങൾ വിഷയാടി സ്ഥാനത്തിൽ നോക്കിയാൽ സൃഷ്ടിയെ പ്രതിപാദിക്കുന്ന സങ്കീർത്തനങ്ങൾ പലതുണ്ട്. മറ്റുവിഷയ ങ്ങൾ: പുറപ്പാട്, തീർത്ഥാടനം, മശ്ഹാഗീതങ്ങൾ, പ്രത്യാശ, പാപം, പാപക്ഷമ, ശാപവചസ്സുകൾ, ഈ വിഭജനങ്ങൾ പൂർണമെന്നല്ല; എന്നാൽ- പഠന-മനനത്തിന് സഹായകമെന്നേ പറയുന്നുള്ളൂ.

**വേദശാസ്ത്രം:** മനുഷ്യജീവിതത്തിന്റെ സർവ്വ തലങ്ങളിലും ദൈവത്തിന്റെ ഇടപെടലുകളുണ്ട്; ഉണ്ടാകണം എന്ന സങ്കീർത്തനക്കാരന്റെ ബോധ്യമാണ് ഇവിടെ പ്രസക്തം. അതുകൊണ്ട് ദൈവ ത്തിന്റെ വ്യത്യസ്തങ്ങളായ ഗുണം അഥവാ പ്രകൃതിയെന്തെന്ന് സങ്കീർത്തനങ്ങൾ വ്യക്തമാക്കുന്നു.

ദൈവത്തിന്റെ വിശുദ്ധി, നിത്യത, നീതി കരുണ, ദയ എന്നിവ വ്യക്തമാക്കുന്നവയാണ് മിക്ക സങ്കീർത്തനങ്ങളും. ദൈവം തന്നെ വിളിക്കുന്നവരെ ഈ ദൈവം മറ്റുദേവന്മാരിലും ഉന്നതനും ശ്രേ ഷ്ഠനുമാണ്.

**ക്രോഡീകരണം:** സങ്കീർത്തനങ്ങൾ 'ഒരു പുസ്തക'മായി നമുക്കു ലഭിക്കുന്നതിനു പിന്നിൽ വ്യത്യസ്ത ഘട്ടങ്ങളുണ്ട്. അവ പരിശോധിക്കാം.

**ഘട്ടം-1.** ഓരോ വ്യക്തികൾ, അവരുടെ ബോധത്തിനും, താല്പര്യത്തിനുമനുസരിച്ച് ഓരോ ഗീത വും രചിക്കുന്നു. പിൽക്കാലത്ത് അവ ദൈവാലായാരാധനയ്ക്കായി ഉപയോഗപ്പെടുത്തുന്നു. **ഘട്ടം-2** വൈയക്തികമായി രചിക്കപ്പെട്ട ഗീതങ്ങൾ പിന്നീട് പല സംഖ്യങ്ങൾ ഒന്നിച്ചു ചേർക്കുന്നു. ഇങ്ങനെ യുള്ള ഒന്നിച്ചുചേർക്കൽ ആദ്യം സംഭവിച്ചത് ദാവീദിന്റെ കാലത്തോ ശേഷമോ ആകാം (2 ദിന. 29-3. **ഘട്ടം-3** ഇങ്ങനെ പലയിടങ്ങളിലായി കൂട്ടിച്ചേർത്ത ചെറിയ സംഘങ്ങൾ ഒരുമിച്ച് ചേർത്ത് വലിയൊരു കൂടാരമാക്കി. **ഘട്ടം - 4.** ആത്മപ്രേരിതനായ ഒന്നോ അധികമോ ക്രോഡിതാക്കൾ അവയെ ഇന്നത്തെ രൂപത്തിലാക്കിത്തന്നു.

എബ്രായ ഭാഷയിൽ എഴുതപ്പെട്ട സങ്കീർത്തനങ്ങൾക്ക് ക്രി.മു. 2-ാം നൂറ്റാണ്ടിൽ യവനപരിഭാഷ യുണ്ടായി (LXX). സുറിയാനി ഭാഷയിലേക്കും പിന്നീട് വിവർത്തനം ചെയ്യപ്പെട്ടു (പ്ശീത്തോ). ഇവ തമ്മിൽ അദ്ധ്യായങ്ങളുടെ ക്രമീകരണത്തിൽ നേരിയ വ്യത്യാസമുണ്ട്. അത് ഒരു പട്ടികയായി ചുവടെ കൊടുക്കുന്നു.

| എബ്രായ വേദപുസ്തകം | സപ്തതി (LXX) | പശീത്തോ (സുറിയാനി) |
|---|---|---|
| 1-8 | 1-8 | 1-8 |
| 9-10 | 9 | 9-10 |
| 11-113 | 10-112 | 11-113 |
| 114-115 | 113 | 114 |
| 116-1-9 | 114 | 115 |
| 116.10-19 | 115 | 115 |
| 117-146 | 116-145 | 116-145 |
| 147.1-11 | 146 | 146 |
| 147.12-20 | 147 | 147 |
| 148-150 | 148-150 | 148-150 |

**ഉപസംഹാരം**

യിസ്രായേലിന്റെയും ക്രിസ്ത്യാനിയുടെയും ആരാധനയുടെ ഒഴിവാക്കാനാവാത്ത ഭാഗമായി സങ്കീർത്തനം ഇന്നും നിലനിൽക്കുന്നു. ജീവനുള്ള ആരാധന നയിക്കുന്ന ഒരു ജനതയുടെ ആത്മീയ സമ്പത്തിന്റെ ഉത്തമ സാക്ഷ്യമാണ് സങ്കീർത്തനങ്ങൾ.

# തന്റെ ഗർഭസ്ഥശിശുക്കളെപ്പറ്റി കർത്താവിനോടു ചോദിപ്പാൻ പോയസ്ത്രീ–റബേക്ക




പ്രൊഫ. ഡോ. വൽസമ്മ എം. സാമുവൽ

അവളുടെ ഉദരത്തിൽ കുഞ്ഞുങ്ങൾ നീക്കി. ഇങ്ങനെ ആണെങ്കിൽ ഞാൻ എന്തിനു ജീവിക്കുന്നു. എന്നു അവൾ പറഞ്ഞു. കർത്താവിനോടു ചോദിപ്പാൻ പോയി. കർത്താവ് അവളോടു പറഞ്ഞത്-രണ്ട് ജാതികൾ നിന്റെ ഗർഭത്തിൽ ഉണ്ട്. രണ്ടു വംശങ്ങൾ നിന്റെ ഉദരത്തിൽ നിന്നു തന്നെ പിരിയും. ഒരു വംശം മറ്റേ വംശത്തിലും ശക്തിപ്പെടും. മൂത്തവൻ ഇളയവനെ സേവിക്കും.
(ഉല്പത്തി. 25:22,23).

ഉല്പത്തി പുസ്തകത്തിലെ 24-27 വരെ അദ്ധ്യായങ്ങളിൽ റഫ്ക്ക/റബേക്കയെ ക്കുറിച്ചുള്ള വിവരങ്ങൾ ലഭിക്കുന്നു. ഏറ്റവും ദീർഘമായ അദ്ധ്യായമായ 24-ൽ അബ്രഹാമിന്റെ മകൻ യിസ്ഹാക്ക് എങ്ങനെയാണ് റബേക്കയെ ഭാര്യയായി തെരഞ്ഞെടുത്തത് എന്ന് ഭംഗിയായി വിവരിച്ചിരിക്കുന്നു. റബേക്കയുടെ കഥയിലെ ആതിഥ്യമര്യാദ, പ്രണയം, ദൈവത്തിനുള്ള വിശ്വാസം മുതലായവ പ്രേക്ഷകരെ ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്തു എങ്കിൽ അവസാനത്തിൽ വരുമ്പോൾ അവളുടെ ചതിയും, വിശ്വാസവഞ്ചനയും, കോപവും, മാനസിക സംഘർഷവും ഉളവാക്കുന്നവയാണ്. റബേക്ക എന്ന എബ്രായ പദത്തിന്റെ അർത്ഥം മുറുക്കി കെട്ടുക/ കുരുക്കിലകപ്പെടുക എന്നാണ്.

സാറായുടെ മരണത്തിനുശേഷം അബ്രഹാം തന്റെ പിതൃനഗരമായ ഓറോം നഹറീനിലേക്കു തന്റെ മകൻ യിസ്ഹാക്കിനു ഭാര്യയെ തിരഞ്ഞെടുക്കുവാനായി തന്റെ ദാസനെ അയച്ചു. കൂടെ പത്തു ഒട്ടകങ്ങളെയും ദാസന്റെ കയ്യിൽ വധുവിനുവേണ്ട വസ്ത്രങ്ങളും ആഭരണങ്ങളും സമ്മാനങ്ങളും കൊടുത്തുവിട്ടിരുന്നു. വധു എന്റെ കൂടെ വന്നില്ലെങ്കിൽ എന്തു ചെയ്യും എന്നു ദാസൻ ഭയപ്പെട്ടിരുന്നു.സ്ത്രീക്കു നിന്നോടുകൂടെ പോരുവാൻ സമ്മതമില്ലെങ്കിൽ ഈ സത്യത്തിൽ നിന്നും നീ ഒഴിഞ്ഞിരിക്കും എന്ന് പറഞ്ഞ് യജമാനന്റെ തുടയുടെ കീഴിൽ കൈവച്ച് സത്യം ചെയ്യിച്ചു. അവൻ യാത്ര തിരിച്ചു . പട്ടണത്തിലെത്തി. ഒട്ടകങ്ങളെ ഒരു കിണറ്റിന്നരികെ നിർത്തി അവൻ പ്രാർത്ഥിച്ചു. ഉടനെ തന്നെ ഒരു യുവതി തോളിൽ പാത്രവുമായി വന്നു കിണറ്റിൽ ഇറങ്ങി വെള്ളം നിറച്ചു കയറിവന്നു. ദാസൻ വേഗത്തിൽ അവളെ എതിരേറ്റുചെന്നു വെള്ളം കുടിപ്പാൻ ചോദിച്ചു. അവൾ പാത്രം ഇറക്കിവച്ചു അവനു കുടിപ്പാൻ കൊടുത്തു. നിന്റെ ഒട്ടകങ്ങൾക്കും ഞാൻ വെള്ളം കൊടുക്കാം എന്നു പറഞ്ഞു കിണറ്റിലറങ്ങി വെള്ളം കോരിയെടുത്തു. ഒട്ടകങ്ങൾ വെള്ളം കുടിച്ചു കഴിഞ്ഞപ്പോൾ നീ ആരുടെ മകൾ എന്നു ചോദിച്ചു. അബ്രഹാമിന്റെ സഹോദരൻ നാഹോറിന്റെ ഭാര്യ മിൽക്കായുടെ മകൻ ബെഥൂവേലിന്റെ മകളായ റബേക്കയാണു എന്നു മറുപടി ലഭിച്ചു. ദാസൻ കൊണ്ടുവന്ന ആഭരണങ്ങൾ എടുത്ത് കൈകളിൽ വളകളും കാതുകളിൽ കുണുക്കുകളും അവളെ ഇടുവിച്ചു. അവൾ വീട്ടിൽ പോയി വിവരങ്ങൾ പറഞ്ഞു. അവളുടെ സഹോദരൻ ലാബാൻ വന്ന് അവരെ കൂട്ടിക്കൊണ്ടുപോയി വീട്ടിൽ താമസിപ്പിച്ചു. ദാസന്റെ യാത്രയുടെ ഉദ്ദേശം അവരെ ധരിപ്പിച്ചു. അമ്മക്കും സഹോദരങ്ങൾക്കും സമ്മാനങ്ങൾ കൊടുത്തു. റബേക്ക ദാസനോടൊപ്പം പോകാൻ തയാറായി. ബാല്യക്കാരത്തികളെയും കൂട്ടി അടുത്ത ദിവസം യാത്ര തിരിച്ചു. യിസ്ഹാക്ക് വലയിൽ നടന്നുകൊണ്ടിരുന്നപ്പോൾ ഒട്ടകങ്ങൾ വരുന്നതുകണ്ടു അവരെ എതിരേറ്റു. അത് യിസ്ഹാക്കാണ് എന്നു റബേക്ക മനസിലാക്കിയപ്പോൾ ഒട്ടകപ്പുറത്തു നിന്നിറങ്ങി ഒരു മൂടുപടമെടുത്തു തന്നത്താൻ മറച്ചു. ദാസൻ യിസ്ഹാക്കിനോടു എല്ലാം വിവരിച്ചു പറഞ്ഞു. യിസ്ഹാക്ക് അവളെ തന്റെ അമ്മ സാറായുടെ കൂടാരത്തിലേക്കു പ്രവേശിപ്പിച്ചു. അവൾ അവനു ഭാര്യയായി. അവൻ അവളെ സ്നേഹിച്ചു (ഉല്പത്തി. 24:67). Marital love ആണ് ഇവിടെ പ്രകടമാകുന്നത്. വിവാഹ കൂദാശയുടെ കിരീടം വാഴ്‌വിൽ" റഫ്ക്കയൊടിസഹാക്കിനെ വാഴ്ത്തിയ ദൈവം... എന്നു നാം പാടുന്നുണ്ട്.

വിവാഹം കഴിഞ്ഞ് 20 വർഷമായിട്ടും റബേക്കക്ക് കുട്ടികളുണ്ടായില്ല, യിസ്ഹാക്ക് ഒരു കുട്ടിക്കുവേണ്ടി പ്രാർത്ഥിച്ചു. കർത്താവ് പ്രാർത്ഥനകേട്ടു. ഇരട്ടക്കുട്ടികൾ അവളുടെ ഉദരത്തിൽ തിക്കി. ഇങ്ങനെയാണെങ്കിൽ ഞാൻ എന്തിനു ജീവിക്കുന്നു എന്നു പറഞ്ഞ് കർത്താവിനോടു ചോദിപ്പാൻ പോയി. കർത്താവു പറഞ്ഞു. നിന്റെ ഉദരത്തിൽ രണ്ടു ജാതികൾ ഉണ്ട്. രണ്ടു വംശങ്ങൾ നിന്റെ ഉദരത്തിൽ നിന്നു പിരിയും. ഒരു വംശം മറ്റൊരു വംശത്തേക്കാൾ ശക്തിപ്പെടും. മൂത്തവൻ ഇളയവനു കീഴ്പ്പെടും. അവൾ ഇരട്ടക്കുട്ടികൾക്കു ജന്മം നൽകി. ഏശാവും യാക്കോബും ഏശാവ് സമർത്ഥനായ വേട്ടക്കാരനും യാക്കോബ് ശാന്തനും കൂടാരവാസിയുമായിരുന്നു. യിസ്ഹാക്ക് ഏശാവിനെ കൂടുതൽ സ്നേഹിച്ചു. റബേക്ക യാക്കോബിനെയും സ്നേഹിച്ചു. യാക്കോബ് ഏശാവിന്റെ ജ്യേഷ്ഠാവകാശം തന്ത്രത്തിൽ തട്ടിയെടുത്തു.

യിസ്ഹാക്ക് വൃദ്ധനായി കാഴ്ചകുറഞ്ഞു. ഏശാവിന് തന്റെ അനുഗ്രഹം കൊടുക്കാൻ ആഗ്രഹിച്ചു. റബേക്ക അതു മനസിലാക്കി യാക്കോബിനെ എത്തിച്ച് അനുഗ്രഹം വാങ്ങി. തന്റെ ഭർത്താവിനെ പറ്റിച്ചു. അങ്ങനെ സഹോദരന്മാർ തമ്മിൽ മത്സരമായി. ഏശാവ് യാക്കോബിനെ കൊല്ലും എന്നു മനസിൽ പറഞ്ഞു. റബേക്കാ യാക്കോബിനെ തന്റെ സഹോദരൻ ലാബാന്റെയടുക്കലേക്കയച്ചു. യേശാവിന്റെ കോപം ക്ഷയിക്കുന്ന ഇവരെ ഇവിടെ നിൽക്കട്ടെയെന്നു പറഞ്ഞു. റബേക്ക പിന്നെ യാക്കോബിനെ കണ്ടിട്ടില്ല. റബേക്കയുടെ മരണത്തെപ്പറ്റി എങ്ങും രേഖപ്പെടുത്തിയിട്ടില്ല. റബേക്കയെ അടക്കി



ശേഷം 24-ാം പേജിൽ...

# വ്യത്യസ്തതയെ അംഗീകരിക്കുക

"പത്താം ക്ലാസ്സ് പരീക്ഷ ഒന്നു തോറ്റു കിട്ടാനാണ് ഇപ്പോൾ പ്രയാസം;" "ഫുൾ A+ ആണ്, പക്ഷേ കുട്ടി വായിക്കാനും മനക്കണക്ക് കൂട്ടാനും അറിയില്ല". എന്നിങ്ങനെയുള്ള കമന്റുകൾ പാറിപ്പറന്ന് നടക്കുന്ന സമയമാണല്ലോ ഇപ്പോൾ. പാസ്സായവരെ പ്ലസ്ടുവിൽ ഇഷ്ടഗ്രൂപ്പായ സയൻസിനും കൊമേഴ്സിനും എങ്ങനെ ചേർക്കാം എന്ന അങ്കലാപ്പിലാണ് അപ്പനും അമ്മയും. എങ്ങനെയെങ്കിലും പ്ലസ്ടു കടമ്പ കടന്ന് ഡിഗ്രി ബാംഗ്ലൂരും, ജീവിതം കാനഡയിലും എന്ന് ചിന്തിക്കുന്ന Generation പയ്യൻമാരും പയ്യത്തികളും. മക്കൾ ദൂരെപ്പോയാൽ പിന്നെ അവർക്ക് പള്ളിയുമായും പട്ടക്കാരുമായും ബന്ധമില്ലാതെ പോകും, ആത്മീയത നശിച്ചുപോകും എന്ന് വേവലാതിപ്പെടുന്ന സഭാ നേതൃത്വം. ഇവരെല്ലാം കൂട്ടത്തോടെ പുറത്ത് പോയാൽ പിന്നെ നമ്മുടെ പാർട്ടിക്ക് വോട്ടു ചെയ്യാൻ ആരുണ്ടാകും എന്ന് നെടുവീർപ്പിടുന്ന രാഷ്ട്രീയക്കാർ. ആൾ താമസമില്ലാത്ത വീടുകൾക്കും കാടുകയറിക്കിടക്കുന്ന പുരയിടങ്ങൾക്കും അധിക നികുതി ചുമത്തി പുരകത്തുമ്പോൾ വാഴവെട്ടുന്ന ഭരണക്കാർ. ആകെ കൺഫ്യൂഷനിലാണ് മലയാളികൾ! മക്കൾക്ക് പറ്റിയ ഉപരിപഠനം, കരിയർ, ജോലി ഇവ തെരഞ്ഞെടുക്കുമ്പോൾ മാതാപിതാക്കൾ ശ്രദ്ധിക്കേണ്ട ചില ശാസ്ത്രീയ സംഗതികൾ ഈ മാസത്തെ കുറിപ്പിൽ ഉൾപ്പെടുത്താം എന്നു വിചാരിക്കുന്നു.




ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

**1. ഉപരിപഠനം/കരിയർ** എന്നിവ തീരുമാനിക്കപ്പെടേണ്ടത് ഒരു വ്യക്തിയുടെ മസ്തിഷ്കം എന്തിനായി പ്രോഗ്രാം ചെയ്യപ്പെട്ടിരിക്കുന്നു എന്നതിന്റെ അടിസ്ഥാനത്തിലാകണം. അഭിരുചികളും (aptitude) നൈപുണ്യങ്ങളും (skills) നിർണ്ണയിക്കപ്പെടുന്നത് നൈസർഗ്ഗികമായാണ്. സംഗീതത്തോട് അഭിരുചി ഇല്ലാത്തവനെ ജോലി സാധ്യതയുണ്ട് എന്നു പറഞ്ഞ് കലാക്ഷേത്രത്തിൽ അഡ്മിഷൻ വാങ്ങിക്കൊടുക്കുന്നതുപോലെയുള്ള അബദ്ധമാകും കണക്കിൽ നൈപുണ്യമില്ലാത്തവനെ എൻജിനീയറിംഗ് കോളജിൽ ചേർക്കുന്നത്. സഹജീവികളെ കരുതാനും സൗമ്യമായി ഇടപെടാനും ഉള്ള മനസ്സില്ലാത്തവളെ നേഴ്സിംഗ് പഠിപ്പിക്കുന്നതും അതുപോലെ തന്നെയാണ്.

**2. പരിശീലനത്തിന്റെ ഗുണമേൻമ**

"ഏതു കോളേജിൽ പഠിച്ചാലെന്താ കിട്ടുന്നത് ഒരു ഡിഗ്രിയല്ലേ?" എന്ന ചിന്ത കാലഹരണപ്പെട്ടു കഴിഞ്ഞു. അഭിരുചിയും നൈപുണ്യവും ഉള്ള കുട്ടികൾ ഏറ്റവും മികച്ച പരിശീലനം കിട്ടുന്ന സ്ഥാപനങ്ങളിൽ തന്നെ പ്രവേശനം നേടിയെടുക്കാൻ ശ്രമിക്കണം. നേരത്തേയുള്ള പ്ലാനിംഗും ചിട്ടയായ പരിശ്രമവും ഉണ്ടെങ്കിലേ ഇത് ശരിയാവൂ. ശരാശരിക്കാരനെയല്ല മികവുള്ളവനെയാണ് ഇന്നത്തെ ലോകത്തിന് ആവശ്യം. എത്ര പേരുകേട്ടതും പഴക്കമുള്ളതും ആയ സ്ഥാപനമാണെങ്കിലും അവിടെ നടക്കുന്നത് രാഷ്ട്രീയ പരിശീലനം മാത്രമാണെങ്കിൽ കരിയറിന്റെ കാര്യം സ്വാഹ!

**3. പരിശ്രമത്തിന്റെ പരമോന്നത സ്ഥാനം**

"ആഗ്രഹിച്ച കോളജിൽ അഡ്മിഷൻ കിട്ടിയില്ല, ആഗ്രഹിച്ച കോഴ്സിനുമല്ല അഡ്മിഷൻ കിട്ടിയത്. പക്ഷേ കിട്ടിയതിനെ ഇഷ്ടപ്പെടാൻ തീരുമാനിച്ചു-നന്നായി പരിശ്രമിച്ചു, ദൈവാനുഗ്രഹവുമുണ്ടായി-ഇപ്പോൾ നല്ല നിലയിലായി" എന്ന് അഭിമാനത്തോടെയും എന്നാൽ വിനയം വിട്ടുകളയാതെയും പറയുന്ന മധ്യവയസ്കനായ നസ്രാണി അച്ചായൻ ഒരു പ്രതീകമാണ്. സുറിയാനി ക്രിസ്ത്യാനികളുടെ കഠിനാദ്ധ്വാനവും സ്ഥിരോൽസാഹവും ആണ് അവരെ അഭിവൃദ്ധിയിലേക്ക് നയിച്ചത്. "അവരെ കണ്ട് പഠിക്കൂ" എന്ന് നമ്മെക്കുറിച്ച് സാക്ഷ്യം പറഞ്ഞിരുന്നു മറ്റുള്ളവർ. പരിശ്രമം, കഠിനാധ്വാനം എന്നീ പരമ്പരാഗത നസ്രാണി മൂല്യങ്ങൾ നാം തിരികെ പടിക്കേണ്ടിയിരിക്കുന്നു.

**4. വിദേശ പഠനവും നാടൊഴിഞ്ഞുപോക്കലും**

"എങ്ങനെയെങ്കിലും ഒരു പുറത്തുപോയാൽ മതി" എന്ന ചിന്തയോടെ ടൂറിസ്റ്റ് മനോഭാവത്തോടെ കാനഡയ്ക്കോ ഓസ്ട്രേലിയായിലോ പോയിട്ട് കാര്യമില്ല. തന്റെ ഉപരിപഠനത്തിനും കരിയറിനും പറ്റിയ യൂണിവേഴ്സിറ്റിയോ കോളജോ തേടിപ്പിടിച്ച് അഡ്മിഷൻ നേടുന്നവളെ തടഞ്ഞിട്ടും കാര്യമില്ല. രാജ്യങ്ങളുടെ അതിർത്തികളും വംശങ്ങളുടെ വേർതിരിവും ഭാഷയുടെ വ്യത്യാസങ്ങളും ഇല്ലാതാകുന്ന കാലഘട്ടത്തിലേക്കാണ് ലോകം നീങ്ങുന്നത്. ചിറകുകൾ വിടർത്തി അവർ പറക്കട്ടെ, പക്ഷേ ശക്തമായ വേരുകൾ അവർക്കുണ്ടാകണം. "Give the rooth and wings" എന്നതാവണം പേരന്റിംഗ് മന്ത്രം.

**5. ദൈവവിശ്വാസവും സഭാബന്ധവും**

ജനറേഷൻ Z (1995 ന് ശേഷം ജനിച്ചവർക്ക് ജനസംഖ്യാ ശാസ്ത്രജ്ഞൻ നൽകിയിരിക്കുന്ന പേര്). സഭാ സംവിധാനങ്ങളുമായി അവർ അകന്നു പോകുന്നു എന്നത് ഒരു വസ്തുതയാണ്. പഴയ ബോധന രീതികളും

(sundayschool ഉൾപ്പെടെ) ഭയപ്പെടുത്തലുകളും ആചാരരീതികളും ഒന്നും മതിയാവില്ല ഈ തലമുറയെ ദൈവബോധവും സഭാ സ്നേഹവും ഉള്ളവരാക്കാൻ. ഉപരിപഠനത്തിനായും ജോലിക്കായും തയ്യാറെടുക്കുന്ന ഈ പുതുതലമുറയെ നാട്ടിലോ, പ്രവാസരാജ്യത്തോ ചേർത്തു നിർത്താനുള്ള നയപരമായ മാറ്റങ്ങൾ സഭാതലത്തിൽ ഉണ്ടായില്ലെങ്കിൽ അതിവേഗം ശോഷണം സംഭവിക്കാവുന്ന ഒരു സഭയായി ചരിത്രത്തിന്റെ അവശേഷിപ്പായി നാം മാറും.

"പഠനത്തിൽ അത്രപോരായിരുന്നു. ഉഴപ്പൊക്കെ മാറട്ടെ, കുറിച്ച് അടുക്കും ചിട്ടയും ഒക്കെ ആകട്ടെ എന്നു വിചാരിച്ച് പ്ലസ്ടു കഴിഞ്ഞപ്പോൾ നഴ്സിംഗിനു ചേർത്തു. ഒരു നഴ്സിനെ കെട്ടി വിദേശത്തു പോയാൽ രക്ഷപെടുകയും ചെയ്യുമല്ലോ എന്നൊക്കെയാണ് ഞാൻ വിചാരിച്ചത്. പക്ഷേ അവൻ പഠിച്ചത് നഴ്സിങ്ങിന് പിള്ളേരെ റിക്രൂട്ട് ചെയ്ത് കമ്മീഷൻ വാങ്ങുന്ന പണിയാണ്. ഇപ്പോൾ വീട്ടിൽ വന്നു നിൽപ്പാണ്. മദ്ബഹാ ശുശ്രൂഷകനായി കേറുന്നുണ്ട്. നന്നായി പാടും. ഇവനെ സെമിനാരിയിൽ അഡ്മിഷൻ കിട്ടുമോ? അവന് വലിയ താൽപര്യമില്ല. പക്ഷേ ഡോക്ടർ ഒരു കൗൺസലിംഗ് കൊടുത്താൽ ശരിയാകും". പുത്രവാൽസല്യമുള്ള ഒരു സത്യവിശ്വാസിയുടെ അഭ്യർത്ഥനയാണ്.!



## പെൺവെളിച്ചം...

22-ാം പേജിൽ നിന്നും...

യത് മമ്രേക്കരികയെടുള്ള ഗുഹയിലാണെന്നു ഉല്പത്തി 49:31-ൽ രേഖപ്പെടുത്തിയിട്ടുണ്ട്.

റബേക്ക ആകർഷമായ മുഖവും ഹൃദ്യമായ ഹൃദയവുമുള്ള ഒരു വ്യക്തിയാണ്. വിവാഹം, സ്നേഹത്തിലും വിശ്വാസത്തിലും അധിഷ്ഠിതമാണ്. അവൾക്ക് പരിമിതമല്ലാത്ത ഒരാളിനെ വിവാഹം കഴിക്കാൻ തീരുമാനമെടുത്തത് ദൈവത്തിലുള്ള വിശ്വാസം കൊണ്ടാണ്. പ്രാർത്ഥിക്കുന്ന ഭർത്താവ് ഒരു അനുഗ്രഹമാണ്. അവളുടെ ആതിഥ്യമര്യാദ ആകർഷകമാണ്. മുഖപക്ഷം പാപമാണെന്ന് യാക്കോബ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നു. (2:9) മാതാപിതാക്കൾ മുഖപക്ഷം കാണിക്കുന്നത് കുടുംബത്തിന് നാശമാണ്. അമ്മയുടെ മക്കളോടുള്ള സമീപനം ശരിയല്ലെങ്കിൽ അതും കുടുംബത്തിന് ദോഷമാണ്. പ്രവചനം പോലെ യാക്കോബിൽ നിന്ന് യിസ്രായേൽ ജനതയും ഏശാവിൽ നിന്ന് ഏദോമ്യരും ഉത്ഭവിച്ചു. റോമർ 9:7-16 വരെയുള്ള വാക്യങ്ങളിൽ പ. പൗലോസ് ശ്ലീഹ ഈ തിരഞ്ഞെടുപ്പിനെപ്പറ്റി വിവരിച്ചിരിക്കുന്നു.

ദൈവത്തിന്റെ പദ്ധതി നടപ്പാക്കാൻ നമ്മുടെ തെറ്റുകളെയും ഉപയോഗപ്പെടുത്തുന്നു എന്നു നാം മനസിലാക്കണം.

## വചനാമൃതം...

18-ാം പേജിൽ നിന്നും...

മ്പിക്സിൽ കാനഡയ്ക്കായി 100 മീറ്റർ സ്വർണ്ണം 7.79 സെക്കന്റ് കൊണ്ട് ഓടിത്തീർത്ത് റെക്കോർഡിട്ട് നൂറ്റാണ്ടിന്റെ ഓട്ടക്കാരൻ ബെൻ ജോൺസൺ റോമിൽ തന്റെ 7500 ഡോളർ സൂക്ഷിച്ചിരുന്ന പേഴ്സുമായി കള്ളൻ ഓടിയപ്പോൾ ബെൻ പിന്നാലെ ഓടിയെങ്കിലും ഇടവഴിയിൽ വച്ച് കള്ളൻ അപ്രത്യക്ഷനായി. ബെൻ പരാജയപ്പെട്ടു പ്രൊഫഷനിൽ വിജയിച്ചു. ജീവിതത്തിൽ ഓടി തോറ്റു. കൗതുകകരമാണീ സംഭവം. നിർണ്ണാക സമയത്ത് നാം തോറ്റു പോകുന്നത് എത്ര ദയനീയമായിരിക്കും.

## പുരോഹിതർ...

11-ാം പേജിൽ നിന്നും...

കൊണ്ടുതന്നെ ആ രാജ്യത്തിന്റെ പതാകയും ചിഹ്നങ്ങളുമാണ് ആ സ്ഥലത്ത് ഉപയോഗിക്കുന്നത്. ഇതിനോട് ചേർത്തു വേണം ഭൂമിയിലെ ദൈവരാജ്യത്തെക്കുറിച്ച് അതിന്റെ പ്രതിനിധികൾ എന്ന നിലയിൽ നാം ചിന്തിക്കേണ്ടത് . ദൈവരാജ്യം നിങ്ങളുടെ ഇടയിൽ തന്നെയുണ്ട് എന്ന് കർത്താവ് പഠിപ്പിക്കുമ്പോൾ ഇത്തരത്തിൽ ദൈവരാജ്യത്തിന് അനുയോജ്യമായ ജീവിതശൈലി നിലനിൽക്കുന്ന ഒരിടമായി നാം പ്രതിനിധീകരിക്കുന്ന ഇടത്തെ മാറ്റേണ്ടത് അനിവാര്യമാണ്. അതുകൊണ്ടുതന്നെ പൗരസ്ത്യ സന്യാസദർശനം ഒരിക്കലും മരുഭൂമിയിലേക്ക് ഉള്ള യാത്രയായി വിവക്ഷിക്കപ്പെടുന്നില്ല മറിച്ച് സഭയ്ക്കുള്ളിൽ മറ്റൊരു സഭയായി നിലനിന്നു കൊണ്ട് പ്രാർത്ഥിക്കുന്ന ഒരു സമൂഹമായി 'എല്ലാം പൊതുവക' എന്ന് എണ്ണുന്ന ഒരു സമൂഹമായി നിലകൊള്ളണം




# മഴത്തുള്ളി കിലുക്കം

മലയാളികൾക്ക് ഏറെ പ്രിയപ്പെട്ട ഒരു മാസമാണ് ജൂൺ. ഇടവപ്പാതിയുടെ ആദ്യതുള്ളികൾ തന്നെ നമുക്കാനന്ദം നൽകുന്നു.

'മഴപെയ്തുപോലാദ്യം പനിനീർ തളിച്ചപോൽ പിന്നെ മുല്ലപ്പൂവാരി വിതറുമ്പോൽ, പിന്നെ ചിരിയായ്

കരച്ചിലായ് കരുണാ പ്രവാഹമായ്.......' (തുലാവർഷപ്പച്ച, സുഗതകുമാരി)

ജലം ലോകാരംഭം മുതൽ ഉണ്ടായിരുന്നതായി കാണാം. 'ദൈവത്തിന്റെ ആത്മാവ് ജലത്തിന്മേൽ പരിവർത്തിച്ചു കൊണ്ടിരുന്നു' (ഉല്പ 1:2). ജലത്തിന്റെ സാന്നിധ്യം, സ്പർശം, നാദം ഇവയ്ക്ക് മനുഷ്യ ശരീരത്തെ, മനസ്സിനെ സാന്ത്വനിപ്പിക്കാൻ കഴിയുന്നു. വായുവും വെള്ളവുമൊക്കെ ദുഷ്ടനുമേലും സജ്ജനത്തിനുമേലും ദൈവം ഒരു പോലെ ചൊരിഞ്ഞുതരുന്നു. അധ്വാനമൊന്നും കൂടാതെ ലഭിക്കുന്നതിനാലാവാം മനുഷ്യൻ അവയെ ഇത്ര അശ്രദ്ധയോടെ ഉപയോഗിക്കുന്നത്! സമുദ്രങ്ങൾ, പുഴകൾ, അരുവികൾ, തിരകൾ ഒക്കെ ലോകത്തെങ്ങും കവിതയിലെ പ്രധാന വിഷയങ്ങളാണ്. ഹെർമൻഹെസ്സെയുടെ 'സിദ്ധാർത്ഥ'യിലും സാറാ ജോസഫിന്റെ 'ആതി' യിലും പുഴയാണ് പ്രധാന കഥാപാത്രം.

ഭൂമിയിലെ ജലത്തിൽ 97% ഉപ്പുകലർന്ന് സമുദ്രജലമാണ്. ബാക്കിയുള്ള മൂന്നു ശതമാനം മാത്രമാണ് കുടിവെള്ളം. കിണർ, കുളങ്ങൾ, തടാകം, നദികൾ എന്നീ ചുരുങ്ങിയ സ്രോതസ്സുകൾ സംരക്ഷിക്കുക മാത്രമേ നിവർത്തിയുള്ളു. അല്ലെങ്കിൽ പഴയ ആ നാവികരുടെ കവിതപോലെ 'water water everywhere; but not a drop to drink" എന്നുവിലപിക്കേണ്ടിവരും. 44 നദികളും വർഷത്തിൽ ആറുമാസം മഴയും ലഭിച്ചിരുന്ന ദൈവത്തിന്റെ സ്വന്തം നാടിന് ഇന്നെന്തു പറ്റി? കേരളത്തിലെ മഴ കാണാൻ ഗൾഫ് നാടുകളിൽ നിന്നും അറബികൾ കൊച്ചിയിലും കുമരകത്തും വന്നു താമസിക്കുന്നതോർമ്മയില്ലേ?

വെള്ളത്തിൽ മാലിന്യം തള്ളുന്നവരെയും ദുരുപയോഗം ചെയ്യുന്നവരെയും ശിക്ഷിക്കാൻ ഇവിടെ നിയമം ഉണ്ടാകണം. കൂടുതൽ വെള്ളം ഉപയോഗിച്ച രണ്ടു വ്യക്തികളെ ഗാന്ധിജി ആശ്രമത്തിൽ നിന്നും ഒഴിവാക്കുകയുണ്ടായി. മഹാനായ ഒരു സെൻഗുരു തന്റെ ശിഷ്യൻ കുളി കഴിഞ്ഞ് ബാക്കി വെള്ളം ഒഴിച്ചു കളയുന്നതു കണ്ട് വിഷാദത്തിലാകുന്ന കഥയുണ്ട്. വേനലിന്റെ തീയിൽ സസ്യ സഹോദരങ്ങൾ വെന്തെരിയുമ്പോൾ ഒരു തുള്ളി വെള്ളം എത്ര അമൂല്യമാണെന്ന് ആ പ്രവർത്തിയിലൂടെ ഗുരു ഓർമ്മപ്പെടുത്തുകയാണ്.

ദൈവം ഇന്നും നമ്മോടാവശ്യപ്പെടുന്നത് കാര്യവിചാരകത്വം ആണ്. നദികളെ വീണ്ടും ജീവിപ്പിക്കുക, പൈപ്പുകൾ പൊട്ടിയാൽ അധികൃതരെ ഉടൻ അറിയിക്കുക, ടാപ്പുകൾ ആവശ്യം കഴിഞ്ഞാലുടൻ പൂട്ടുക, മഴ വെള്ളം സംഭരിക്കുക, നദികളും കുളങ്ങളും വൃത്തിയായി സൂക്ഷിക്കുക, ഫാക്ടറി മാലിന്യങ്ങൾ ഒഴുക്കുന്നതിനെതിരെ ശബ്ദമുയർത്തുക – ഇതൊക്കെ ഒരു സ്വഭാവമാക്കി മാറ്റാം പ്രിയമുള്ളവരേ. ആഫ്രിക്കയിൽ പല സ്കൂളുകളിലും കുട്ടികൾക്ക് കുടിവെള്ളം ഇല്ലെന്നു ക്ലാസ്സിൽ ടീച്ചർ പഠിപ്പിച്ചപ്പോൾ, തന്റെ പോക്കറ്റ് മണി മുഴുവൻ അതിനുവേണ്ടി നൽകിയ റയൻ ഹെൽജാക്ക് എന്ന കനേഡിയൻ ബാലനെക്കുറിച്ച് വായിച്ചിരുന്നു.

ബൈബിൾ നാടുകളിലെങ്ങും വെള്ളം വളരെ വിലപിടിപ്പുള്ള വസ്തുവായിരുന്നു. കാരണം മരുഭൂമിയുടെ സാന്നിധ്യം തന്നെ. പഴയനിയമ പിതാക്കന്മാരെല്ലാം കിണർ കുഴിക്കുവാൻ ഉത്സുകരായിരുന്നു. മോശയുടെ കിണറിന്റെ പാട്ട് ഓർക്കുക. ഫെലിസ്ത്യർ നികത്തി നശിപ്പിച്ച അബ്രഹാമിന്റെ കിണറുകളൊക്കെ ഇസഹാക്കു വീണ്ടും recharge ചെയ്തെടുക്കുന്നുണ്ട്. ഏശെക്ക്, സിത്നാ, രെഹാബോത്ത്, ശിബാ എന്നിങ്ങനെ കിണറുകൾക്ക് പേരുകളും നൽകുന്നുണ്ട് (ഉല്പ 26:15–33). യാക്കോബിന്റെ കിണറ്റുവക്കത്താണല്ലോ നൂറ്റാണ്ടുകൾക്ക് ശേഷവും ശമരിയാക്കാരി സ്ത്രീ വെള്ളം കോരുന്നതും യേശുവിനെ പരിചയപ്പെടുന്നതും. ദാഹിക്കുന്ന ഏവരും തന്റെയടുക്കൽ വന്ന് നിത്യ ജീവന്റെ ജലം കൈക്കൊള്ളുവാൻ ക്രിസ്തു ആഹ്വാനം ചെയ്യുന്നുണ്ട്. (യോഹ 7:37,38). അവിടെ ജലം നിത്യജീവന്റെ പ്രതീകമാണ്. 'പാനീയം പ്രാണി നാം പ്രാണം' – ജലം പ്രാണികൾക്ക് ജീവനു തുല്യം.

ഇന്നു ജലം വിലകൊടുത്തു വാങ്ങുന്ന ദുരവസ്ഥ വന്നിരിക്കുന്നു. (ടോക്കിയോവിൽ ശുദ്ധവായുവും വില കൊടുത്തുപയോഗിക്കുന്നുണ്ട്). മനുഷ്യനോട് ജലം നിസ്സഹരിക്കുകയാണ്. മനുഷ്യന്റെ കാര്യവിചാരകത്വം ഭൂമിക്ക് മടുത്തു കഴിഞ്ഞു. പ്രകൃതി ആ ദൗത്യം ഏറ്റെടുക്കുകയാണ്.

ടി.പി. രാജീവന്റെ 'കടന്തറപ്പുഴ' എന്ന കവിത ഇപ്രകാരം അവസാനിക്കുന്നു.

'ഞാൻ തന്നെ ഇല്ലാതാകുന്നതിനുമുമ്പ് നിന്നെ കണ്ട് ഒരു തുള്ളി വെള്ളം തരാൻ വന്ന പഴയകൂട്ടുകാരനാണ് ഞാൻ, കടന്തറപ്പുഴ. നാവൊന്നു നീട്ടൂ, കുലം കുത്തി ഒഴുകാനല്ല, സ്നേഹത്തോടെ നിന്നു തലോടാൻ'.

മഴയുടെയും പുഴയുടെയും ഈ സ്നേഹതലോടൽ ഇല്ലാത്ത ഒരു ലോകം മലയാളികളായ നമുക്ക് സങ്കല്പിക്കാനാവുമോ?

# കുട്ടികൾ ജനാലകളിലൂടെ പുറത്തേക്ക് നോക്കട്ടെ

ജോർജ് പുളിക്കൻ

മദ്യപാനികൾ ഫിറ്റാകാൻ ഫുള്ളടിക്കുന്നതു പോലെ നമ്മുടെ വിദ്യാഭ്യാസത്തിൽ ഫിറ്റാകണമെങ്കിൽ ഫുള്ളടിക്കണം എന്നതാണ് പുതിയകാലത്തെ അലിഖിത ഭരണഘടന. ഫുൾ മാർക്ക്, ഫുൾ എ പ്ലസ് എന്നിവയൊക്കെയാണ് നാട്ടിലും നഗരത്തിലും ഫിറ്റാകുന്ന സ്കൂളിനുള്ള നെറ്റിപ്പട്ടം. ഇങ്ങനെ ഫുള്ളടിച്ച വിദ്യാർഥികളെക്കൊണ്ട് ഹൗസ്ഫുള്ളാണിന്ന് കേരളം. വളരെ നല്ലത്, നാടിനും വീടിനും സ്കൂളിനും അഭിമാനമായി ഉന്നതവിജയം നേടുന്നത് അത്ര തെറ്റൊന്നുമല്ലതാനും. പിന്നെന്താണ് പ്രശ്നം, എവിടെയാണ് പ്രശ്നം.

കുട്ടിയെക്കൊണ്ട് നൂറിൽ നൂറും വാങ്ങിപ്പിക്കാൻ വിയർത്തുവശാകുന്ന അധ്യാപകരും മാതാപിതാക്കളും കുട്ടിയെ ക്ലാസ് മുറിയുടെ ജനാലക്കരുകിലേക്ക് നീക്കിനിർത്താറുണ്ടോ.അതിലൂടെ പുറത്തേക്ക് നോക്കിനിൽക്കാൻ അവനെ പ്രേരിപ്പിക്കുന്നുണ്ടോ അതാണ് പ്രധാന പ്രശ്നം.

100 മാർക്ക് കിട്ടുന്ന കുട്ടിയോട്, 100-ലെ ഒന്നിന്റെ സ്ഥാനത്ത് ഒന്നിനുപകരം അവനായി (ഐ) നിലയുറപ്പിക്കാൻ, ഒന്നിനെ നൂറാക്കുന്ന രണ്ടു പൂജ്യങ്ങളിലൂടെ, കണ്ണടയിലെന്നോണം പുറത്തുള്ള ലോകത്തെ കാണാൻ, നന്മയെയും തിന്മയേയും വിവേചിച്ചറിയാൻ അവനെ പഠിപ്പിക്കുന്നുണ്ടോ എന്നതാണ് ചോദ്യം. വിജയശതമാനത്തിന്റെ അഭിമാനക്കണക്കിൽ അധികാരികളെല്ലാം മഞ്ഞളിച്ചു നിൽക്കുമ്പോൾ തോറ്റവരേക്കാൾ ജയിച്ചവരുടെ കണ്ണിലേക്ക് ഇരുട്ടു പടരുന്നത് കാണാതെ പോകരുത്. ജയിച്ചവനെ കാണുമ്പോൾ നിങ്ങൾ തോറ്റവനെക്കുറിച്ച് ഓർക്കണം. വെളുത്തവനെക്കാണുമ്പോൾ നിങ്ങൾ കറുത്തവനെക്കുറിച്ചോർക്കണം എന്ന അധ്യാപകനും ചിന്തകനുമായിരുന്ന എം.എൻ.വിജയൻമാഷിന്റെ വാക്കുകൾ ഓരോ ഫലപ്രഖ്യാപന നാളുകളിലും കേരളം പേർത്തുംപേർത്തും ഓർക്കേണ്ടതാണ്.

വിദ്യാർഥിയെ ജയിക്കാൻ മാത്രം പഠിപ്പിക്കുന്നതാണോ, തോറ്റാൽ കരയാതിരിക്കാൻ പഠിപ്പിക്കുന്നതാണോ പ്രധാനം എന്നതാണ് പുതിയ വിദ്യാഭ്യാസ അന്തരീക്ഷം ഉയർത്തേണ്ട ചോദ്യം. ജീവിതത്തിൽ എത്ര വീഴ്ചപറ്റി എന്നതല്ല മുഖ്യം. എത്രതവണ കുതിച്ചെഴുന്നറ്റ് മുന്നോട്ടുപോയി എന്നതാണ് കാര്യം.

ആസുരതയുടെ പുതിയ പരിസരങ്ങൾ നമ്മുടെ മക്കളെ ആവരണം ചെയ്തു നിൽക്കുമ്പോൾ ഫുൾ മാർക്കാണ് ജീവിതവിജയത്തിന്റെ മാനദണ്ഡം എന്ന അനുമാനം തന്നെ ഏറ്റവും വലിയ അച്ചടിപ്പിശകാണ്. കാൽപ്പന്തുകളിയിൽ മലയാളിയുടെ അഭിമാനമായ ഐ.എം.വിജയൻ പറയും കറുപ്പ് എന്ന നിറം എന്റെ അഭിമാനവും അഹങ്കാരവുമാണ്. വിജയൻ വെളുത്തതായിരുന്നെങ്കിൽ ജീവിതം ആകെ വെളുത്തുപോയേനെ. വിജയൻ കാൽക്കീഴിലൊതുക്കിയ ഈ തിരിച്ചറിവോടെ വിദ്യാലയങ്ങളുടെ പടിയിറങ്ങാൻ വിദ്യാർഥിയെ പ്രാപ്തമാക്കുന്നതല്ലേ വിദ്യാഭ്യാ



സത്തിന്റെ യഥാർഥ ഗുണവും നിലവാരവും നിശ്ചയിക്കുന്നത്.

പുട്ടുകുറ്റി എഡ്യൂക്കേഷൻ എന്ന പേരിൽ ഒരു മിനിക്കഥയുണ്ട് –

ഇന്ത്യൻ വിദ്യാഭ്യാസത്തെക്കുറിച്ച് നീണ്ട നാളായുള്ള അയാളുടെ ഗവേഷണം അവസാനിച്ചത് വീട്ടിലെ അടുക്കളയിലായിരുന്നു. അമ്മ കുത്തിയിട്ട പുട്ടിന്റെ ആവിയിൽ അതുവരെ നടത്തിയ അയാളുടെ നിരീക്ഷണങ്ങളെല്ലാം നീരാവിയായി. അതോടെ നമ്മുടെ വിദ്യാഭ്യാസം പുട്ടിനു സമമാണ് എന്നൊരു വെളിപാടുമായി അവൻ പി.എച്ച്.ഡി.പ്രബന്ധം മാറ്റിയെഴുതി – ഓരോ വർഷവും പുതിയ ചട്ടങ്ങളുടെയും ചിട്ടവട്ടങ്ങളുടെയും പുട്ടുകുടവും കുറ്റിയുമൊക്കെയായി ചില്ലുമായി സർക്കാരുകൾ എത്തുന്നു. തേങ്ങാപ്പീരയും പുട്ടുപൊടിയുമായി ഹെഡ്മാസ്റ്ററും അധ്യാപകരും പിന്നാലെ. പീരിയഡുകൾക്കിടയിലുള്ള ഇന്റർവെൽ ആയി തേങ്ങാപ്പീര. അതിനിടയിൽ നിറക്കാനുള്ള പൊടിയുമായി നിരനിരയായി അധ്യാപകർ. ഈ കുറ്റിനിറക്കൽ പ്രക്രിയ വർഷാന്ത്യംവരെ തുടരുന്നു. അങ്ങനെ നിറച്ച കുറ്റികൾ(കുട്ടികൾ) പരീക്ഷയെന്ന അടുപ്പിലേക്ക്. പിന്നെ ഒറ്റ കുത്താണ്, പരീക്ഷാ ഫലം. ഒടുവിൽ, കുറ്റിപോലെ തന്നെ അകംപൊള്ളയായ കുട്ടികൾ.

നമ്മുടെ വിദ്യാഭ്യാസത്തിന്റെ ആകെത്തുക ഇത്തരം പൊള്ളയായ കുറ്റികളാണെന്ന് വിജയശതമാനത്തിൽ പരസ്യമായി അമിതാഹ്ലാദം പൊഴിക്കുന്നവരും രഹസ്യമായി സമ്മതിക്കുന്ന കാര്യമാണ്. കവിയും കഥാകൃത്തുമായിരുന്ന വാൾട്ടർ സ്കോട്ട് ഒരിക്കൽ പഴയ വിദ്യാലയം സന്ദർശിച്ചു. ഒരു ക്ലാസിൽ ചെന്നപ്പോൾ പഠനത്തിൽ ഏറ്റവും മോശക്കാരനായ കുട്ടി ആരാണെന്ന് അധ്യാപകനോട് ചോദിച്ചു. അയാൾ ചൂണ്ടിക്കാണിച്ച കുട്ടിയെ അടുത്തുവിളിച്ച് ഒരു പൗണ്ട് സമ്മാനിച്ചുകൊണ്ട് സ്കോട്ട് പറഞ്ഞു എന്റെ സ്ഥാനം കാത്തുസൂക്ഷിച്ചതിന് ഇതാ നിനക്കൊരു സമ്മാനം.

ആരാണ് വിദ്യാർഥി എന്ന ചോദ്യത്തിന് ഗ്രീക്ക് ചിന്തകനായ സോക്രട്ടീസുമായി ബന്ധപ്പെട്ട ഒരു കഥയുണ്ട്. സോക്രട്ടീസിന്റെ അടുക്കൽ നാലു യുവാക്കളെത്തി. അവരെ ശിഷ്യരാക്കണമെന്ന് ആവശ്യപ്പെട്ടു. അദ്ദേഹം പറഞ്ഞു. നിങ്ങൾ ആ കാണുന്ന കിണറിനുള്ളിലേക്ക് ഓരോരുത്തരായി നോക്കിയിട്ടു വരൂ. അവർ ഓരോരുത്തരായി കിണറിനുള്ളിലേക്ക് നോക്കിയിട്ടുവന്നു. ഒരുവനോട് സോക്രട്ടീസ് ചോദിച്ചു 'നീ കിണറിനുള്ളിൽ എന്താണ് കണ്ടത്?'

അവൻ പറഞ്ഞു ഞാനെന്റെ പ്രതിച്ഛായ കണ്ടു.

സോക്രട്ടീസ് മറ്റു മൂന്നുപേരോടും ചോദ്യം ആവർത്തിച്ചു. അവരും അതേ ഉത്തരം ആവർത്തിച്ചു.

സോക്രട്ടീസ് പറഞ്ഞു: എന്റെ ശിഷ്യരാകാൻ നിങ്ങൾക്ക് യോഗ്യതയില്ല. അതിനാൽ പോകാം. കുറെക്കാലം കഴിഞ്ഞ് പാകതയെത്തുമ്പോൾ തിരിച്ചുവരൂ.

അവർ പോയിക്കഴിഞ്ഞപ്പോൾ സോക്രട്ടീസിന്റെ ഒരു ശിഷ്യൻ കാരണം തിരക്കി.

അദ്ദേഹം പറഞ്ഞു : ആ യുവാക്കൾ തങ്ങളുടെ പ്രതിച്ഛായ മാത്രമേ വെള്ളത്തിൽ കണ്ടുള്ളൂ. ശ്രദ്ധയുള്ള ഒരാൾക്ക് ആ വെള്ളത്തിൽ ധാരാളം കാഴ്ചകൾ കാണാൻ കഴിയും. അടുത്തുള്ള മരത്തിന്റെ പ്രതിച്ഛായ വെള്ളത്തിലെ ചെടികൾ, പായലുകൾ, മത്സ്യങ്ങൾ, അവയെല്ലാം കാണാൻ കഴിയും. എന്നാൽ, ഇവർ കണ്ടത് തങ്ങളെയത്തെയാണ്. അവർ തങ്ങളുടെ കാര്യമല്ലാതെ മറ്റൊന്നും ശ്രദ്ധിക്കുകയില്ല. ഇങ്ങനെയുള്ളവരെ ഞാൻ ഒരിക്കലും ശിഷ്യന്മാരായി സ്വീകരിക്കുകയില്ല.

ഒരാൾ സ്കൂളിൽ നിന്ന് പഠിച്ചതെല്ലാം മറക്കുമ്പോൾ അവശേഷിപ്പിക്കുതാണ് വിദ്യാഭ്യാസം എന്നു പറയാറുണ്ട്. എന്നാൽ മറക്കാനല്ല, കാണാപ്പാഠം പഠിച്ച് ഓർത്തുവെയ്ക്കുന്നതിന്റെ മൂല്യം നിർണയിച്ചാണ് നമ്മളിപ്പോൾ വിദ്യാർഥിയെയും സ്കൂളിന്റെ മികവിനെയും അളക്കുന്നത്. ഓർമശക്തിയെ അളക്കുന്നതിനപ്പുറം, അവന്റെ ജീവിതവഴിയിൽ വിജയിക്കാനുള്ള പാഠങ്ങളൊന്നും അവനെ പഠിപ്പിക്കുന്നില്ല എന്നിടത്താണ് നമ്മുടെ പരിമിതി. അതിജീവനത്തിന്റെ പാഠങ്ങളൊന്നും അവൻ പഠിക്കുന്നില്ല എന്നിടത്താണ് പരിഷ്കരണങ്ങളും ഗവേഷണങ്ങളും നടക്കേണ്ടത്.

രാഷ്ട്രപതിയായിരുന്ന എ.പി.ജെ.അബ്ദുൾ കലാം ദക്ഷിണാഫ്രിക്കയുടെ പ്രസിഡന്റായിരുന്ന നെൽസൺ മണ്ടേലയെ സന്ദർശിച്ചപ്പോൾ മണ്ടേല പറഞ്ഞുവ്രതേ. നിങ്ങൾ ഞങ്ങൾക്ക് മോഹൻദാസ് കരംചന്ദ്ഗാന്ധിയെ തന്നു. ഞങ്ങൾ നിങ്ങൾക്ക് ഒരു മഹാത്മയെ തന്നു. എത്ര വിദ്യാലയങ്ങൾക്ക് അവരുടെ കുട്ടികൾ പടിയിറങ്ങിപ്പോകുമ്പോൾ ഇങ്ങനെ പറയാനാകും. ഒരു ആപ്പിളിനുള്ളിലെ വിത്തെണ്ണാൻ കുട്ടികളെ പഠിപ്പിക്കുമ്പോൾ അവനാകുന്ന ഒരു വിത്തിൽ എത്ര ആപ്പിളുണ്ട് എന്നുകൂടി കണ്ടെത്തിക്കൊടുക്കാൻ അധ്യാപകർക്കും മാതാപിതാക്കൾക്കും കഴിയണം. ആ മാറ്റമാകട്ടെ പുതിയ അധ്യയനവർഷത്തിൽ നമ്മുടെ ലക്ഷ്യം.

# പഠനം പവർഫുൾ ആക്കാം കൂടുതൽ മാർക്കുനേടാം

എന്തു പഠിക്കണമെന്ന് അധ്യാപകർ ക്ലാസ് മുറിയിൽ പറഞ്ഞുതരുന്നുണ്ട്. എന്നാൽ അത് "എങ്ങനെ പഠിക്കണം?" എന്നുള്ള സുപ്രധാനമായ കാര്യം കുട്ടികളോട് ആരും പറയാറില്ല. എങ്ങനെ പഠിക്കണം എന്ന് ശാസ്ത്രീയമായി തെളിയിക്കപ്പെട്ട ചില മാർഗ്ഗങ്ങൾ അറിയാം, പഠനത്തിൽ മികവ് നേടാം.

പഠനത്തിൽ ഒന്നാമനാവുക അത്ര പ്രയാസമുള്ള കാര്യമൊന്നുമല്ല. പലപ്പോഴും പല കുട്ടികളുടേയും ധാരണ, എനിക്കു പഠിക്കാനുള്ള കഴിവില്ല എന്നാണ്. എന്നാൽ ഇതു വസ്തുതയല്ല. ബഹുഭൂരിപക്ഷം കുട്ടികൾക്കും പഠിക്കാനുള്ള കഴിവോ മിടുക്കോ ഇല്ലാത്തതല്ല, മടി മാത്രമാണ് പഠനത്തിൽ പിന്നിലാവാൻ കാരണം.. മടിയുള്ള കുട്ടികൾ ബുദ്ധിയുടെ കാര്യത്തിൽ ഒട്ടും പിന്നിലല്ല എന്ന കാര്യവും മറക്കരുത്. പക്ഷേ അവർക്ക് ഇത്രയും പ്രയാസപ്പെട്ടു പഠിക്കാൻ വയ്യ എന്നു മാത്രം. അങ്ങനെയുള്ള കുട്ടികൾക്കും പഠിക്കാൻ മടിയില്ലാത്തവർക്കും പഠനത്തിൽ ഒന്നാമതെത്താൻ സഹായിക്കുന്ന മനശാസ്ത്രപരമായ ചിലസൂത്രവിദ്യകൾ പറയാം. ഇതിൽ ചിലതൊക്കെ നിങ്ങൾക്കു അറിയാവുന്നവയാവാം മറ്റു ചിലവ അറിയാത്തവയും. ഏതായാലും ഒന്നു പരീക്ഷിച്ചു നോക്കിക്കൊള്ളൂ... പരീക്ഷയ്ക്കു കൂടുതൽ മാർക്കു കിട്ടുമോ എന്നു നോക്കാല്ലോ...

### കാടു കാണാം, പിന്നെ മരം കാണാം

വളരെ വലിയ ഒരു വലിയ പെയിൻറിങ്. ഒരു ലെൻസ് നിങ്ങളുടെ കൈയിൽ തന്നിട്ടുണ്ട്. അതിലൂടെ ചിത്രത്തിന്റെ മുക്കും മൂലയും പരിശോധിച്ചു മനസ്സിലാക്കാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. നിങ്ങൾ ഒക്കെ കണ്ടു. മനസ്സിലാക്കി. കണ്ടതു വിശദീകരിക്കാൻ പറഞ്ഞാലോ... കുരുടൻ ആനയെ കണ്ടതുപോലെയാകും കാര്യങ്ങൾ. ആ ചിത്രം എന്താണെന്ന് ആരും കാണാതിരുന്നതുകൊണ്ട് സൂക്ഷ്മമായി മനസ്സിലാക്കിയ കാര്യങ്ങൾ എന്താണെന്നു പിടികിട്ടിയില്ല. ജീവിതത്തിൽ ഒരിക്കലും കാട് കണ്ടിട്ടും കേട്ടിട്ടുമില്ലാത്തയാളെ കണ്ണു കെട്ടി ഉൾവനത്തിൽ കൊണ്ടുപോയി കണ്ണുതുറന്നു വിട്ടാൽ അയാൾ കുറെ മരങ്ങൾ കാണും, മൃഗങ്ങളെ കാണും, പക്ഷികളെ കാണും. പക്ഷേ, കാടു മാത്രം കാണില്ല. അതു പോലെയാണ് പഠനവും. അതു തുടങ്ങും മുൻപ് മൊത്തത്തിൽ എന്താണു 'സംഭവം' എന്നു മനസ്സിലാക്കണം. ഏതാണു കോഴ്സ്, ഏതാണു വിഷയം, ഏതാണു പുസ്തകം, എന്താണ് അധ്യായം... ഇങ്ങനെ ഇങ്ങനെ പഠിക്കുന്നതെന്തും. എന്താണ് അത് എന്നു പൊതുവായി മനസ്സിലാക്കിയിട്ടേ പഠനം ആരംഭിക്കാവൂ. പൊതുവായി മനസ്സിലാക്കിയ കാര്യത്തിന്റെ സൂക്ഷ്മഘടകങ്ങൾ അറിഞ്ഞു തുടങ്ങുന്നതാണ് രണ്ടാം ഘട്ടം. ഇടയ്ക്കു പഠിക്കാൻ ബുദ്ധിമുട്ടു തോന്നുമ്പോൾ നിർത്തുക. പിറകിലേക്കു മാറുക. വലിയ ചിത്രം എന്താണെന്നു കാണുക. അതു കണ്ടശേഷം മതി സൂക്ഷ്മമായ നിരീക്ഷണം അഥവാ പഠനം. അപ്പോഴേ പഠിക്കുന്നതെന്തെന്നു മനസ്സിലാവൂ. മനസ്സിലായാലേ പഠിച്ചതു മനസ്സിലുറയ്ക്കൂ, ഓർമയിൽ നിൽക്കൂ. അതുകൊണ്ട് പഠനം സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്കാണു പോവേണ്ടത്. പഠിക്കാൻ പ്രയാസം തോന്നുമ്പോഴെല്ലാം ഇതു പരീക്ഷിക്കാം.



**സന്തോഷ് ശിശുപാൽ,**
**(പോസിറ്റീവ് സൈക്കോളജിസ്റ്റ്)**

**ശരീരംകൊണ്ടു പഠിക്കാം** (ആക്ടീവ് ലേണിങ്)

"ഞാൻ കേൾക്കുന്നു, ഞാൻ മറക്കുന്നു
ഞാൻ കാണുന്നു, ഞാൻ ഓർക്കുന്നു.
ഞാൻ ചെയ്യുന്നു, ഞാൻ മനസ്സിലാക്കുന്നു"

എന്നു ചൈനീസ് തത്ത്വജ്ഞാനിയായ കൺഫ്യൂഷ്യസ് ഏതാണ്ട് 2400 വർഷം മുൻപേ പറഞ്ഞിട്ടുണ്ട്.

നമ്മൾ കേൾക്കുന്നതിൽ 25 ശതമാനം കാര്യങ്ങളേ ഓർക്കാറുള്ളൂ. കാണുന്നതിൽ 70 ശതമാനം കാര്യങ്ങളും ഓർമയിലുണ്ടാകും. എന്നാൽ ചെയ്ത കാര്യങ്ങളിൽ 90 ശതമാനത്തിലധികവും നമ്മുടെ ഓർമയിൽ നിൽക്കും. ഈ ശതമാനക്കണക്കുകളിൽ ഏറ്റക്കുറച്ചിലുകൾ ഉണ്ടാകാമെങ്കിലും കൺഫ്യൂഷ്യസ് പറഞ്ഞ കാര്യം സംശയമില്ലാതെ മനസ്സിലായിക്കാണുമല്ലോ. പഠനത്തിൽ വളരെ വളരെ പ്രസക്തമാണ് കൺഫ്യൂഷ്യസിന്റെ ഈ വാക്കുകൾ. പഠിച്ചതിന്റെ 90 ശതമാനവും അതിലധികവും ഓർത്തിരിക്കാൻ ഏറ്റവും നല്ല മാർഗം അതു ചെയ്യുക എന്നതാണ്. പഠിക്കുന്ന എല്ലാ കാര്യ ങ്ങളും ചെയ്തു നോക്കാനാവുമോ? നിങ്ങൾ സംശയിക്കുന്നുണ്ടാകും. സയൻസ് വിഷയങ്ങളിൽ 'പ്രാക്ടിക്കൽ' ചെയ്യാം. അല്ലാത്തവയിലോ? സംശയത്തിൽ കാര്യമുണ്ട്.

പഠിക്കുന്നകാര്യം നടപ്പിലാക്കി നോക്കാം. അതാണ് ഉത്തമം. പിന്നെ അത് ഒരിക്കലും മറക്കില്ല. ഡ്രൈവിങ് പോലെ ശരീരം കൊണ്ടു പഠിക്കുന്ന കാര്യങ്ങൾ 10 വർഷം ഡ്രൈവ് ചെയ്യാതിരുന്നാലും പിന്നെ ഡ്രൈവ് ചെയ്യാൻ ബുദ്ധിമുട്ടുണ്ടാവില്ല. കുട്ടിക്കാലത്തു നീന്തൽ പഠിച്ചിട്ടുണ്ട്. 50 വർഷം കഴിഞ്ഞ് വെള്ളത്തിൽ വീണാലും നമ്മൾ നീന്താൻ മറക്കില്ല. അതായത് ശരീരം കൊണ്ടു പഠിക്കുന്നത് ഒരിക്കലും മറക്കില്ല. ചില കാര്യങ്ങളൊഴികെ മറ്റുള്ളവ പഠനവിഷയങ്ങൾ ചെയ്തു നോക്കാനോ പഠിക്കാനോ എങ്ങനെ കഴിയും?

ഇതു മനസ്സിലാവണമെങ്കിൽ നിങ്ങളുടെ കഴിഞ്ഞ പരീക്ഷാകാലത്തെ പഠനം ഒന്ന് ഓർത്തു നോക്കിയാൽ മതി. സാധാരണ കസേരയിൽ സ്വസ്ഥമായിരുന്നു വായിക്കുന്ന നിങ്ങൾ പരീക്ഷാകാലമായപ്പോൾ സ്വസ്ഥത നഷ്ടപ്പെട്ട് മുറിയിൽ ഉലാത്തുന്നതും ജനൽപടിയിൽ ഇരിക്കുന്നതും എത്ര പഠിച്ചിട്ടും തലയിൽ കേറാതെ വരുമ്പോൾ ചുവരിൽ ഇടിക്കുന്നതും മുടിയിൽ പിടിച്ച് അരിശത്തോടെ വലിക്കുന്നതും ചുവട്ടിലുള്ള വസ്തുവിൽ തൊഴിക്കുന്നതും എഴുന്നേറ്റുനിന്നു ടീച്ചർ പഠിപ്പിക്കുംപോലെ പഠിപ്പിക്കൽ അഭിനയിച്ചതുമൊക്കെ കണ്ടില്ലേ...?

അതെ, അതുതന്നെയാണു നമ്മൾ ചെയ്യേണ്ടത്. അതു പരീക്ഷയാകുമ്പോൾ മാത്രമല്ല. പഠിക്കുമ്പോൾ അതെപ്പോഴായാലും ശരിതന്നെ. പഠിച്ചിട്ടു മനസിലാകുന്നില്ലെങ്കിൽ, പഠനത്തിൽ ശരീരത്തെ പരമാവധി ഉൾപ്പെടുത്തുക; പ്രത്യേകിച്ചും മനസ്സിലാക്കാൻ പ്രയാസമുള്ള കാര്യങ്ങൾ പഠിക്കുമ്പോൾ.

ഒരേ ഇരിപ്പിൽ നമുക്കു ദീർഘനേരം ഇരുന്നു പഠിക്കാനാവില്ല. ഒരേ നിലയിലിരുന്നുള്ള പഠനത്തിലാണു പെട്ടെന്നു നമുക്ക് വിരസത (ബോറടി) അനുഭവപ്പെടുക. വിരസത ക്രമേണ ഓർമയെ ഉറക്കിക്കളയും. ഓർമ ഉറങ്ങിയാൽ പിന്നെ പഠിച്ചിട്ടു കാര്യമുണ്ടോ? അഞ്ചുമിനിറ്റുകൊണ്ടു മനസ്സിലാകുന്ന കാര്യം 50 മിനിറ്റു പഠിച്ചാലും മനസ്സിലാകാതെവരും. ശരീരത്തെ കൂടുതൽ ഉപയോഗിച്ചാൽ വിരസത കുറയും. ഓർമശേഷിയും വിഷയത്തിലുള്ള ശ്രദ്ധയും കൂടും. ഇതെങ്ങനെ സാധിക്കും?

ചിലർ പറയാറുണ്ട് നിന്നുകൊണ്ടു പഠിച്ചാൽ പെട്ടെന്നു മനസ്സിലാകു മെന്ന്. ശരി, നിങ്ങൾ പഠിക്കാൻ പ്രയാസമുള്ള കാര്യങ്ങൾ നിന്നുകൊണ്ടു പഠിച്ചുനോക്കൂ. പ്രയോജനം ചെയ്യുന്നുണ്ടോ? ഇല്ലെങ്കിൽ ആംഗ്യവിക്ഷേപങ്ങളോടെ പഠിക്കൂ, അഭിനയിച്ചുകൊണ്ടു പഠിക്കൂ, വിവിധ ശബ്ദങ്ങളിൽ വാചകങ്ങൾ ഉരുവിട്ടും ഡയലോഗ് പറഞ്ഞും പഠിച്ചുനോക്കൂ. ഒരു പുസ്തകം തലയിൽ വച്ച് അതു ബാലൻസ് ചെയ്തു പഠിച്ചുനോക്കൂ. ഒറ്റക്കാലിൽ നിന്നുനോക്കൂ... അതെ, ഇവിടെ നിയമങ്ങൾ ഒന്നുമില്ല. പഠിക്കുമ്പോൾ ആ പഠനകാര്യത്തിനനുസൃതമായി എന്തു ചെയ്യാൻ തോന്നുന്നുവോ അത് അങ്ങനെതന്നെ ചെയ്യുക. പഠനം നിങ്ങൾക്കു ബോറടിക്കരുത്.

ഏറ്റവും ലളിതമായ ഒന്ന്, പഠിച്ച കാര്യം ഓർത്തുകൊണ്ട് നടക്കുന്നതാണ്. നിന്നും നടന്നും ഇരുന്നും ജനൽക്കമ്പികളിൽ ബലം പ്രയോഗിച്ചുമൊക്കെ ശരീരത്തെ പഠനത്തിന്റെ ഭാഗമാക്കൂ. പരീക്ഷക്കാലത്ത് നിങ്ങൾ അറിയാതെ ചെയ്തിരുന്ന ഈ ശരീര ചലനങ്ങൾ നിത്യപഠനത്തിന്റെ ഭാഗമാക്കി യാൽ അൽപ്പസമയംകൊണ്ടുതന്നെ കൂടുതൽ പഠിക്കാം.

ശരീരചലനങ്ങൾ മാത്രമല്ല, ചെയ്തു നോക്കുക എന്നതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന് അറിയാമല്ലോ. പഠിച്ചു മനസ്സിലാക്കിയ കാര്യങ്ങൾ എവിടെയെങ്കിലും പ്രയോഗിച്ചുനോക്കാൻ ഒരവസരം കിട്ടിയാൽ അത് ഏറ്റവും നല്ലത്. ഉദാഹരണത്തിന് ഒരു ഇംഗ്ലിഷ് വാക്ക് പുതിയതായി പഠിച്ചു എന്നു കരുതുക. ആ വാക്ക് നമ്മുടെ നിത്യജീവിതത്തിൽ എവിടെയെങ്കിലും പ്രയോഗിച്ചു നോക്കാൻ കഴിഞ്ഞാൽ അതിന്റെ അർഥം പിന്നെ നമ്മൾ വേണമെന്നു വച്ചാലും മറക്കില്ല. സോഷ്യോളജിയിൽ 'ഒരു ഗ്രൂപ്പിനുള്ളിലെ പ്രശ്നങ്ങൾ തീർക്കൽ' നിങ്ങൾ പഠിച്ചുവെന്നു കരുതുക. പഠിച്ച തിയറിയിലെ കാര്യങ്ങൾ, നിങ്ങളുടെ സൗഹൃദക്കൂട്ടത്തിൽ ഒരു പ്രശ്നം ഉണ്ടാകുമ്പോൾ അതു പരിഹരിക്കാൻ പടിപടിയായി പ്രയോഗിച്ചു നോക്കൂ. പരീക്ഷയ്ക്കുവേണ്ടി പിന്നെയതു പഠിക്കേണ്ടി വരില്ല. പഠിക്കുന്ന ഓരോ കാര്യവും ജീവിതത്തിൽ എങ്ങനെ പ്രയോജനപ്പെടുത്താം, ചെയ്തുനോക്കാം എന്നു ചിന്തിക്കുന്നിടത്ത് പഠനം കൂടുതൽ രസകരമാവും. നിസ്സാരമായി പഠിക്കുകയും ചെയ്യാം. എത്ര ലളിതം അല്ലേ? ഓരോ വിഷയം പഠിക്കുമ്പോഴും അവ പ്രയോഗത്തിൽ വരുത്താനുള്ള വഴികളും ആലോചിക്കാം. ഉറപ്പാണ് നിങ്ങൾക്ക് അതിനു കഴിയും.

**റിലാക്സ് ആവാം**

മുകളിൽ പറഞ്ഞ ആക്ടീവ് ലേണിങ്ങിനു വിരുദ്ധമല്ല റിലാക്സിങ് എന്ന് ആദ്യമേ പറയാം. വിശ്രാന്തമായ അവസ്ഥ എന്ന് ഇതിനെ വിളിക്കാം. ഒരു പിരിമുറുക്കവുമില്ലാത്ത ഈ അവസ്ഥയിൽ പുതിയ വിവരങ്ങൾ, അറിവുകൾ കൃത്യതയോടെയും വേഗത്തിലും മനസ്സിലാക്കാൻ കഴിയും. നമുക്കു വളരെ ആക്ടീവ് ആയി ഇരിക്കുമ്പോൾത്തന്നെ റിലാക്സ്ഡ് ആയി ഇരിക്കാൻ കഴിയും. ഈ അവസ്ഥയിലേ വിവിധ മെമ്മറി ടെക്നിക്കുകൾ പരിക്ഷിക്കാനും കഴിയും

ഏതെങ്കിലും വിധത്തിൽ പിരിമുറുക്കങ്ങളുണ്ടെങ്കിൽ പഠനം ദുഷ്കരമാകും എന്നു പ്രത്യേകം ഓർക്കണം. നിത്യജീവിതത്തിൽ പിരിമുറുക്കം ഇല്ലാതിരിക്കുക സ്വാഭാവികമല്ല. അതിനാൽ നമുക്കു പിരിമുറുക്കം ഉണ്ടായാലും പെട്ടെന്നു റിലാക്സ്ഡ് ആകാനുള്ള മാർഗങ്ങൾ പഠിക്കണം. പഠനത്തിലും പരീക്ഷയ്ക്കും സഹായിക്കുന്ന ചില കിക്

റിലാക്സേഷൻ മെത്തേഡുകളും ഉണ്ട്. ആവശ്യമെങ്കിൽ അവയൊക്കെ ഒരു ക്വാളിഫൈഡ് സൈക്കോളജിസ്റ്റിൽ നിന്നും പഠിക്കാവുന്നതാണ്.

ഒരുപാട് പഠിക്കാനുണ്ട് എന്നതാണ് മിക്കവരേയും ആശങ്കപ്പെടുത്തുന്ന കാര്യം. എത്ര വലിയ പാഠഭാഗവും ചെറിയ മോഡ്യൂളുകളായി തിരിച്ച് കുറേശ്ശെ കാർന്നു തിന്നും പോലെ പഠിച്ചുതീർക്കാനാവും. അതോടെ പാഠഭാഗത്തെക്കുറിച്ചുള്ള പിരിമുറുക്കവും മാറും.

**ഓർമയിലെ കെണി തിരിച്ചറിയാം**

എല്ലാം പഠിച്ചു കഴിഞ്ഞു എന്ന ആശ്വാസത്തോടെയാണ് പുസ്തകം മടക്കിവച്ചത്. കാണാതെ പറഞ്ഞുനോക്കി. ഉത്തരങ്ങൾ കൃത്യം. പക്ഷേ, അടുത്ത ദിവസം ക്ലാസിൽ ടീച്ചർ ചോദ്യം ചോദിച്ചപ്പോൾ ഉത്തരം മുട്ടി. ഇതേ അവസ്ഥ നമ്മളിൽ പലർക്കും പലപ്പോഴും അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. എല്ലാം നമുക്ക് ഓർമയുണ്ടെന്ന് ഉറപ്പു വരുത്തിയതായിരുന്നു. പക്ഷേ, ക്ലാസിലോ പരീക്ഷയ്ക്കോ അതു പ്രയോജനപ്പെട്ടില്ല.

ഇവിടെ എന്താണു സംഭവിച്ചത്? 'ചതി', ഓർമ നമ്മളെ ചതിച്ചു.!'

ഏതായാലും ഓർമയെ അങ്ങനെ കുറ്റം പറയും മുൻപ് നമ്മൾ ഓർമയെ അൽപ്പം മനസ്സിലാക്കിയാൽ ആ ചതി മറികടക്കാം. ഓർമ രണ്ടു തരത്തിലുണ്ട്: ഹ്രസ്വകാല ഓർമയും (short term memory) ദീർഘകാല ഓർമയും (long term memory). ഒരാൾ ഒരു ഫോൺ നമ്പർ പറഞ്ഞാൽ അതു കുറിച്ചു വയ്ക്കാതെ തന്നെ അപ്പോൾ നമുക്കു ഡയൽ ചെയ്യാൻ കഴിയും. എന്നാൽ അൽപ്പം കഴിഞ്ഞാലോ അത് ഓർത്തെടുക്കാൻ കഴിഞ്ഞെന്നുവരില്ല. അതാണ് ഹ്രസ്വകാല ഓർമ. ആദ്യം എല്ലാ കാര്യങ്ങളും എത്തുന്നത് ഈ ഹ്രസ്വകാല ഓർമയിലാണ്. മിനിറ്റുകൾ മാത്രമേ ഈ ഓർമ നിലനിൽക്കുകയുള്ളൂ. അത്യപൂർവമായി മണിക്കൂറുകൾ നീണ്ടുനിന്നേക്കാമെന്നു മാത്രം. ഈ ഹ്രസ്വകാല ഓർമയിൽനിന്ന് ഓർക്കേണ്ട കാര്യം ദീർഘകാല ഓർമയിലേക്കു മാറ്റപ്പെട്ടാൽ മാത്രമേ നമുക്ക് ആ കാര്യം പിന്നീടു ദിവസങ്ങൾ കഴിഞ്ഞോ മാസങ്ങൾ കഴിഞ്ഞോ ഓർത്തെടുക്കാനാകൂ.

പഠിച്ച കാര്യം ആദ്യം ഹ്രസ്വകാല ഓർമയിൽ എത്തും. ഈ ഓർമയുടെ സഹായത്താലാണ് പഠിച്ച ഉടൻ നമുക്കു നല്ല വ്യക്തതയോടെ ഓർക്കാൻ കഴിയുന്നത്. എന്നാൽ നമ്മൾ പോലുമറിയാതെ അൽപ്പം കഴി യുമ്പോൾ അതു മാഞ്ഞുപോകും. ആ ഓർമയിൽനിന്നു ചില അംശങ്ങൾ ദീർഘകാല ഓർമയിലേക്കു കടന്നുപോകുന്നതിനാലാണ് അതിലെ ചില കാര്യങ്ങൾ മാത്രം ഓർമയിൽ നിൽക്കുന്നത്. അപ്പോൾ ഹ്രസ്വകാല ഓർമയിൽ കയറിപ്പറ്റിയ വിവരങ്ങൾ ദീർഘകാല ഓർമയിലേക്കു മാറ്റാൻ എന്താണു വഴി?

മിനിറ്റുകൾ കഴിഞ്ഞ്, മണിക്കൂറുകൾ കഴിഞ്ഞ്, ഒരു ദിവസം കഴിഞ്ഞ്, ആഴ്ചകൾ കഴിഞ്ഞ്, മാസങ്ങൾ കഴിഞ്ഞ് ചെയ്യുന്ന ആവർത്തന പഠനമോ ഓർത്തുനോക്കലോ മതി ദീർഘകാല ഓർമയിലേക്ക് പഠിച്ചത് ഉറപ്പിക്കാൻ. പഠിച്ചു മിനിറ്റുകൾ കഴിഞ്ഞും മണിക്കൂറുകൾ കഴിഞ്ഞും ഉള്ള ആവർത്തനമാണ് ഇവയിൽ ഏറ്റവും പ്രധാനം.

രാത്രിയിൽ പഠിച്ച ഉത്തരങ്ങൾ കിടക്കുന്നതിനു മുൻപ് ഒന്നു കൂടി ഓർത്തുനോക്കി (പൂർണമായും ഓർമ വന്നില്ലെങ്കിൽ വീണ്ടും ഉത്തരം വായിച്ചുനോക്കി) ആവർത്തിച്ച് പിറ്റേന്നു രാവിലെ ഒന്നുകൂടി ആവർത്തിച്ച് ഓർത്താൽ ആ പഠിച്ചത് ദീർഘകാല ഓർമയിലേക്കു പോവുകയും ടീച്ചർ ക്ലാസിൽ ചോദിക്കുമ്പോഴെന്നല്ല പരീക്ഷകളിലും വ്യക്തമായി ഉത്തരമെഴുതുകയും ചെയ്യാം.

**പാരായണവും ആവർത്തനവും**

ലോകത്ത് ഏറ്റവും കൂടുതൽ ഉപയോഗിക്കപ്പെടുന്ന പഠിക്കാൻ ഏറ്റവും സാധാരണമായ രണ്ടു സൂത്രങ്ങളാണ് പാരായണവും ആവർത്തനവും.

പാരായണമെന്നാൽ ഉയർന്ന ശബ്ദത്തിലുള്ള വായന. മൗനവായനയും നല്ലതുതന്നെ. ഭാവന കൂടുതൽ സമ്പുഷ്ടമാകുന്നത് മൗനവായനയിലാണ്. ലൈബ്രറിപോലുള്ള സ്ഥലങ്ങളിൽ നമുക്കു മൗനവായന കൂടിയേ തീരൂ. എന്നാൽ ശബ്ദമുയർത്തിയുള്ള പാരായണം മറവി കുറയ്ക്കാനുള്ള നല്ല മാർഗമാണ്. പഠിച്ച കാര്യത്തിന്റെ ആശയം മനസ്സിലാക്കുന്നതിലുപരി അത് അതേപടി പകർത്തേണ്ടി വരുന്ന ഫോർമുലകൾ, തിയറികൾ തുടങ്ങിയവയുടെ കാര്യത്തിൽ, ലളിതമായി പറഞ്ഞാൽ കാണാതെ പഠിക്കുന്ന കാര്യത്തിൽ, ശബ്ദവായന വളരെ പ്രയോജനം ചെയ്യും. കാണാപ്പാഠം പഠിക്കുന്നത് മോശം കാര്യമൊന്നുമല്ല. ആശയം മനസ്സിലാക്കിയാലും, ന്യൂട്ടന്റെ മൂന്നാം നിയമം 'ഏതു പ്രവൃത്തിക്കും തുല്യവും വിപരീതവുമായ പ്രതിപ്രവർത്തനമുണ്ടാകും' എന്ന നിയമം അതേപടി മനസ്സിൽ ഉണ്ടായേ പറ്റൂ എന്നു നമുക്കറിയാം. പരീക്ഷയ്ക്കു വേണ്ടിയുള്ള പഠനത്തിൽ അത്തരം സാഹചര്യങ്ങളാണ് ഏറെയും. അവിടെ ശബ്ദവായന നമ്മെ സഹായിക്കും.

ശബ്ദത്തിൽ വായിക്കുമ്പോൾ രണ്ടുതരത്തിലുള്ള സംവേദനങ്ങൾ ഉണ്ടാകുന്നുണ്ട്. ഒന്ന്, തൊണ്ടയിലും നാവിലും ചുണ്ടിലുമൊക്കെയുണ്ടാകുന്ന ശാരീരികമായ

**ഓർമ്മ**



പ. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, (ജൂൺ 29)



പന്ത്രണ്ട് ശ്ലീഹന്മാരുടെ ഓർമ്മ (ജൂൺ 30)



വിശുദ്ധ തോമാ ശ്ലീഹായുടെ ഓർമ്മ (ജൂലൈ 3)



ഏഴാം മാർത്തോമ്മായുടെ 214-ാം ഓർമ്മ (ജൂലൈ 5), കോലഞ്ചേരി പള്ളി



സഖറിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 26-ാം ഓർമ്മ (ജൂലൈ 7), പത്തനാപുരം മൗണ്ട് താബോർ ദയറാ



യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 249-ാം ഓർമ്മ (ജൂലൈ 10), മുളന്തുരുത്തി പള്ളി



സംവേദനങ്ങൾ. മറ്റൊന്ന് നമ്മൾ തന്നെ വായിക്കുന്നതു നമ്മൾ തന്നെ കേൾക്കുന്നു. ഈ രണ്ടു സംവേദനങ്ങളും കൂടിച്ചേർന്ന് വായിച്ച കാര്യം ഓർത്തിരിക്കാനുള്ള സാധ്യത കൂടുന്നു. ഗുണനപ്പട്ടിക മുതൽ അക്ഷരമാല വരെ ഉറക്കെ ആവർത്തിച്ചു വായിപ്പിച്ചതുകൊണ്ടാണ് നമുക്കത് എത്ര കാലം കഴിഞ്ഞാലും ഓർത്തിരിക്കാൻ കഴിയുന്നത് എന്ന കാര്യം ഇവിടെ ഓർക്കാവുന്നതാണ്.

ആവർത്തനവും വളരെ പ്രധാനമാണ്. തലച്ചോറിലെ ന്യൂറൽ പാത്‌വേകൾ എന്ന പഠിച്ച കാര്യത്തിലേക്കുള്ള വഴികൾ കൂടുതൽ കൂടുതൽ തെളിഞ്ഞുവരുന്നത് ഇത്തരം ആവർത്തനങ്ങളിലൂടെയാണ്. ഓർമനിൽക്കാൻ പ്ര യാസമായ കാര്യം ആവർത്തിച്ച് ഉറക്കെ വായിച്ചാൽ അതു നമ്മുടെ ഓർമയിൽ അടിയുറയ്ക്കുകതന്നെ ചെയ്യും. താൽകാലിക ഓർമയിലേക്ക് ആദ്യമെത്തുന്ന വിവരത്തിന് അല്പായുസ്സാണ്. അത് ദീർഘനേര ഓർമയിലേക്ക് മാറ്റപ്പെടാൻ ആവർത്തനം പോലെ സഹായി ക്കുന്ന മറ്റൊന്നില്ല. നമ്മൾ ഒരിക്കലും മറക്കാത്ത കാര്യങ്ങൾ എത്രയോ ആവൃത്തി മനസ്സിൽ പ്രതിധ്വനിച്ചവയാണെന്ന് ആലോചിച്ചാൽ മനസ്സിലാകും. ഏറ്റവും സാധാ രണമെങ്കിലും ഫലപ്രദ മായ ഒരു പഠന മാർഗം തന്നെയാണ് ആവർത്തനവും ശബ്ദവായനയുമെന്ന് ഓർത്തിരിക്കാം.

## എഴുതിനോക്കൽ

നമ്മുടെ നാട്ടിലെ പരീക്ഷാസംവിധാനങ്ങളിൽ 90 ശതമാനവും എഴുത്തു പരീക്ഷയെ ആശ്രയിച്ചാണു നിൽക്കുന്നത് എന്നതിനാൽ പഠിച്ചത് എഴുതിനോക്കുന്നതു നല്ലൊരു പഠനരീതിയാണ്. പറയുമ്പോൾ ശ്രദ്ധിക്കാതെ പോകുന്ന പഠനത്തിലെ പാകപ്പിഴകൾ എഴുത്തിൽ തിരിച്ചറിയുകയും അതു പരിഹരിക്കുന്നതോടെ പഠിച്ച കാര്യം മനസ്സിലുറയ്ക്കുകയും ചെയ്യും. എ ഴുതിനോക്കൽ പോലെതന്നെ ആവർത്തിച്ചെഴുതലും പഠിച്ചത് മറക്കാതിരിക്കാനുള്ള നല്ല മാർഗമാണ്. വാക്കുകളുടെ അക്ഷരത്തെറ്റ് പരിഹരിക്കാൻ ഇന്നും നമ്മൾ ഉപയോഗിക്കുന്നത് ആവർത്തിച്ചുള്ള ഈ എഴുത്തു തന്നെയല്ലേ? തലച്ചോറിന്റെയും കൈകളുടെയും കാഴ്ചയുടെയും ഒത്തൊരുമിച്ച് പ്രവർത്തനം നടക്കുന്നതിനാൽ എഴുതിനോക്കുന്നവ മനസ്സിൽ ദീർഘകാലം മായാതെ നിൽക്കാൻ സഹായിക്കുന്നു. പറയുകയും കേൾക്കുകയും ചെയ്യുന്ന കാര്യങ്ങൾ ഓർമിക്കുന്നതിനെക്കാൾ തലച്ചോറിനെ കൂടുതൽ ആഴത്തിൽ മുഴുകാൻ എഴുത്ത് പ്രേരിപ്പിക്കുന്നുവെന്നതും എഴുത്തിന്റെ മേന്മ തന്നെ.

## പഠനത്തെ വിഭജിക്കാം

പരീക്ഷാക്കാലമാകുമ്പോഴും സ്റ്റഡി ലീവ് സമയത്തും തുടർച്ചയായി മണിക്കൂറുകളോളം പഠിക്കുന്നവരുണ്ട്. ആറു മണിക്കൂർ തുടർച്ചയായി പഠിക്കുന്നതിനെക്കാൾ മെച്ചം രണ്ടു മണിക്കൂറിന്റെ മൂന്നു സെഷനുകളായി പഠിക്കുന്നതായിരിക്കും. അല്ലെങ്കിൽ ഒരു മണിക്കൂറിന്റെയോ ഒന്നര മണിക്കുറിന്റെയോ സെഷനുകളായി പഠനസമയത്തെ വിഭജിക്കുന്നതാ യിരിക്കും നല്ലത്. ഓരോ സെഷനും തമ്മിൽ 10 മിനിറ്റിന്റെ ഇടവേളകളാകാം. നന്നായി പഠിക്കുന്ന ഒരു മണിക്കൂറിന് 10 മിനിറ്റ് ഇടവേള സമ്മാനമായി സ്വീകരിച്ചോളൂ. പാട്ടു കേൾക്കാം. കളിക്കാം. വീട്ടുജോലികളിൽ അമ്മയെ സഹായിക്കാം ഇങ്ങനെ നിങ്ങൾക്ക് ഇഷ്ടപ്പെട്ട കാര്യങ്ങളിൽ ഈ സമയത്തു വ്യാപൃതരാവാം. പക്ഷേ, ഈ സമയത്തും നമ്മൾ പഠിച്ച കാര്യം നമ്മൾപോലും അറിയാതെ മനസ്സിലൂടെ കടന്നുപോകും. ഈ ഇടവേളകൾ പഠിച്ചതു മനസ്സിലുറയ്ക്കാൻ ഏറെ നല്ലതാണ്.

എങ്കിലും ഈ ആശയം ഇതേപടി എല്ലാവരും സ്വീകരിക്കണമെന്നില്ല. കാരണം, ഒരു പുസ്തകം വായിച്ചു തുടങ്ങിയിട്ട് താഴെ വയ്ക്കാൻ തോന്നുന്നില്ല. പത്തുമിനിറ്റുപോലും പഠനം ഒഴിവാക്കാൻ കഴിയാത്ത സാഹചര്യമാണ് എങ്കിൽ ഈ ആശയം സ്വീകരിക്കേണ്ട. തുടർന്നു പഠിച്ചോളൂ. നിങ്ങളിലെ മിടുക്കനായ വിദ്യാർഥിക്ക് അതൊരു പ്രശ്നമല്ലാതാവും.

## ഇഷ്ടവും ഇഷ്ടക്കേടും

കണക്കിന്റെ കാര്യം കടുകട്ടി തന്നെ, ചരിത്രം എന്തൊരു ബോറിങ് ആണ്. ഇങ്ങനെ പല വിഷയങ്ങളോടും വളരെ നെഗറ്റീവായ സമീപനം നമുക്കു ണ്ട്. ഇത്തരം സമീപനങ്ങൾ നമ്മുടെ പഠനത്തെ വളരെയധികം പ്രതികൂലമായി ബാധിക്കും. നമ്മുടെ സമീപനവും ആത്മവിശ്വാസവും പഠനത്തിൽ വളരെ നിർണായകമാണ്.

ഒരു അടി വീതിയും അഞ്ചു മീറ്റർ നീളവുമുള്ള ഒരു പലക നിലത്തിട്ടിരിക്കുന്നു. പലകയിൽനിന്നു കാൽ പുറത്തേക്കു പോകാതെ അതിലൂടെ നടന്നു മറുവശമെത്താൻ പറഞ്ഞാൽ നടക്കുകയോ ഓടുകയോ ഒക്കെ ചെയ്യാൻ നമ്മളെല്ലാവരും തയാറാവും. എല്ലാവരും വിജയിക്കുകയും ചെയ്യും. എന്നാൽ അഞ്ചു നില ഉയരമുള്ള രണ്ടു കെട്ടിടങ്ങളുടെ മുകളിൽ അവയെ ബന്ധിപ്പിച്ചുകൊണ്ട് ഈ പലക സ്ഥാപിച്ചിട്ട് അതിലൂടെ നടക്കാൻ പറഞ്ഞാൽ നമ്മൾ ചെയ്യുമോ?

99 ശതമാനം പേരും പിന്മാറും. കാരണം, വീണുപോകാം എന്ന പേടി. ഒരു അടി വീതിയുള്ള പലകയിലൂടെ നമ്മൾ നടന്നതാണ്. പലകയ്ക്ക് പുറത്തേക്ക് കാലു പോയതുമില്ല. പക്ഷേ, രണ്ടാമത്തെ സാഹചര്യത്തിൽ നമ്മുടെ സമീപനം മാറിയിരിക്കുന്നു. അത് അസാധ്യം, കഠിനം, അപകടകരം എന്നു നമ്മൾ വിശ്വസിച്ചിരിക്കുന്നു.

പഠനത്തിൽ വിഷയങ്ങളോടുള്ള സമീപനവും ഇങ്ങനെ

തന്നെയാണ്. ഒരു വിഷയം പാടാണ്, ബോറിങ് ആണ് എന്നു കരുതിയാൽ പിന്നെ അതു പഠിച്ചെടുക്കാൻ നമ്മുടെ പരിശ്രമം പല മടങ്ങ് വർധിപ്പിക്കേണ്ടി വരും. സമീപനം മാറാൻ എന്തുചെയ്യണം? അത്തരം വിഷയങ്ങൾക്ക് നമുക്ക് ഇഷ്ടമുള്ള വിഷയങ്ങളോടുള്ള ബന്ധം കണ്ടെത്തുകയാണ് പരിഹാര മാർഗം.

മാത്സും സയൻസും പഠിക്കാൻ പ്രയാസമുള്ള കുട്ടിക്ക് ആ വിഷയങ്ങളോടുള്ള സമീപനം നെഗറ്റീവ് ആയിരിക്കും. അതേസമയം യന്ത്രഭാഗങ്ങളും ഉപകരണങ്ങളും കേടായവ ശരിയാക്കാനുമൊക്കെ അയാൾ മിടുക്കനാണെന്നു കരുതുക. സംഗതി എളുപ്പമായി. അയാൾക്ക് അതീവ ഇഷ്ടമുള്ള ആ കാര്യത്തോട് കണക്കും ശാസ്ത്രവും എങ്ങനെ ബന്ധപ്പെട്ടു കിടക്കുന്നുവെന്നാലോചിച്ചാൽ മതി, ആ വിഷയങ്ങളെ ഇഷ്ടപ്പെട്ടു തുടങ്ങാൻ.

അതുപോലുള്ള ഉപകരണങ്ങൾ കണ്ടെത്താൻ പഴയകാല ശാസ്ത്രജ്ഞർ അനുഭവിച്ച കഷ്ടപ്പാടു മനസ്സിലാക്കാൻ ശ്രമിക്കുമ്പോൾ ചരിത്രം ഇഷ്ടപ്പെട്ടു തുടങ്ങും. അതിനാവശ്യമായ വിവരങ്ങൾ മനസ്സിലാക്കാൻ ഇംഗ്ലിഷ് മനസ്സിലാക്കണമെന്നു വന്നാൽ ആ ഭാഷ അയാൾ ഇഷ്ടപ്പെടും. ഇത്തരം ഉപകരണങ്ങൾ സമൂഹത്തിൽ വരുത്താവുന്ന മാറ്റങ്ങളെ ക്കുറിച്ചുള്ള ചിന്തകളിൽനിന്നു സാമൂഹ്യപാഠങ്ങളും ഇഷ്ടപ്പെടാതെ തരമില്ല. ചുരുക്കിപ്പറഞ്ഞാൽ നമ്മൾ ഇഷ്ടപ്പെടുന്ന ഒരു വിഷയമോ കാര്യമോ മതി പഠിക്കാനുള്ള മറ്റുള്ളതിനെയെല്ലാം ഇഷ്ടപ്പെടാൻ. സമീപനം മാറുന്ന തോടെ കാഠിന്യമുള്ള പാറക്കെട്ടുകൾ മഞ്ഞുപോലെ ഉരുകിപ്പോകുന്നതും കാണാം. പഠനം കൂടുതൽ എളുപ്പവും രസകരവുമാവുന്നതു കാണാം.

### പങ്കുവയ്ക്കാം

ഇനി നമുക്കൊരു നല്ല കാര്യം ചെയ്യാം. എന്താണത്? മറ്റുള്ളവരെ സഹായിക്കാം. അതെ, നിങ്ങൾ പഠിച്ചൊരു കാര്യം, മനസ്സിലാക്കിയ കാര്യം സുഹൃത്തുക്കൾക്കോ ആ വിഷയം മനസ്സിലാക്കാത്തവർക്കോ പറഞ്ഞുകൊടുക്കുക, പഠിപ്പിച്ചുകൊടുക്കുക. എന്തേ... നല്ല കാര്യമല്ലേ? അപൂർവം ചിലർക്കെങ്കിലും സംശയം വരാം. പരീക്ഷ ഒരു മത്സരമാണ്, അതിൽ ഒന്നാമതെത്താനാണല്ലോ ഈ പെടാപ്പാടൊക്കെ പെട്ടത്. പിന്നെ അതു മറ്റുള്ളവർക്കു പറഞ്ഞുകൊടുത്താൽ എന്റെ സാധ്യത കുറയില്ലേ? അൽപ്പം അസൂയ കലർന്ന സംശയം തോന്നാം. പക്ഷേ, സത്യമതല്ല. നിങ്ങൾ പഠിച്ച കാര്യം മറക്കാതിരിക്കണമെങ്കിൽ അത് ഉപയോഗിക്കണം.

അത് ഉപയോഗിക്കുന്നതിനു മറ്റുള്ളവർക്ക്, സുഹൃത്തുക്കൾക്കു പറഞ്ഞുകൊടുക്കുന്നതിനെക്കാൾ നല്ലൊരു മാർഗമില്ല. പഠിച്ച കാര്യം ഒരു തവണ ഒരാൾക്കു വിവരിച്ചുകൊടുക്കുന്നത് 10 തവണ ആവർത്തിച്ചു പഠിക്കുന്നതിനെക്കാൾ മികച്ചതാണ്.

പഠിക്കാൻ പ്രയാസമുള്ള കാര്യങ്ങൾ സ്വന്തം മുറിയിൽത്തന്നെ, മറ്റുള്ളവർക്കു പറഞ്ഞുകൊടുക്കുന്ന പഠിപ്പിക്കുന്ന സാങ്കൽപിക കളിയായും ചെയ്യാം. പഠിച്ചതു മറന്നു പോകുന്നതിനു മുൻപേയും ഈ കാര്യം വളരെ പ്രയോജനം ചെയ്യുന്ന ഒരു ടെക്നിക്കാണ്. പഠിക്കാൻ ഇന്നുവരെ കണ്ടെത്തിയിട്ടുള്ളതിൽ ഏറ്റവും മികച്ച മാർഗം പഠിപ്പിക്കൽ തന്നെയാണ്, സംശയമില്ല. കാരണം ഈ സമയത്ത് നിങ്ങളുടെ ഇന്ദ്രിയങ്ങളെല്ലാം ഏകോപിച്ച് ആ വിഷയത്തെ പൂർണതയോടെ അവതരിപ്പിക്കാൻ ശ്രമിക്കും. അതോ ടെ ആ ഇന്ദ്രിയങ്ങളെല്ലാം ചേർന്ന് ഓർമയിൽ ആ വിഷയം പാറപോലെ ഉറപ്പിക്കും. മാത്രമല്ല പഠിപ്പിക്കുന്ന സമയത്ത് നിങ്ങളുടെ തലച്ചോർ അദ് ഭുത കരമായ വേഗത്തിൽ പ്രവർത്തിച്ച്, അതിന്റെ സാധ്യതകളെല്ലാം ഉപയോഗിച്ച് വിഷയത്തിന്റെ പൂർണതയ്ക്കുവേണ്ടി ശ്രമിക്കും. നിങ്ങളെപ്പോലും അത്ഭുതപ്പെടുത്തുന്ന മട്ടിൽ ചിലപ്പോൾ നിങ്ങൾക്ക് കാര്യങ്ങൾ വിശദീകരിക്കാനാവും. പിന്നെ അതു മറക്കില്ല.

### ഓർമയെ വിശ്വസിക്കൂ; അത്ഭുതം കാട്ടും

നിങ്ങൾ വിശ്വസിച്ചാലും ഇല്ലെങ്കിലും ഒരു കാര്യം സത്യമാണ്. നമ്മുടെ ഓർമയിൽ കയറിക്കൂടിയത് ഒരിക്കലും മാഞ്ഞുപോവുകയില്ല. ഇതു മനസ്സിലാക്കാതെയാണ് 'എനിക്ക് ഓർമയില്ല, ഭയങ്കര മറവിക്കാരനാണ്' എന്നൊക്കെ നിങ്ങൾ നിരന്തരം പറയുന്നത്. നമ്മൾ നിരന്തരം പറയുന്ന കാര്യങ്ങൾ സബ് കോൺഷ്യസ് മൈൻഡ് വിശ്വസിക്കും. അതനുസരിച്ചായി രിക്കും മനസ്സ് പ്രവർത്തിക്കുന്നതെന്ന് തെളിയിച്ചിട്ടുണ്ട്. അതുകൊണ്ട് ഇപ്പോൾ ഈ നിമിഷം തീരുമാനമെടുക്കണം, ഓർമയില്ല, മറന്നു പോയി എന്ന് ഒക്കെ സ്വയം കുറ്റപ്പെടുത്തില്ലെന്ന്.

പകരം 'എന്റെ ഓർമയിൽ അതുണ്ട്. പക്ഷേ, ഇപ്പോൾ ഈ സമയത്ത് എന്നിലേക്കു വരുന്നില്ലെന്നേയുള്ളൂ' എന്നു ചിന്തിക്കാം, പറയാം. അതാണ് സത്യവും. ഉറപ്പായും എനിക്കത് ഓർക്കാൻ കഴിയും, എന്റെ തലച്ചോറിൽ അതുണ്ട്, അത് എന്നിലേക്ക് എത്തിച്ചേരും എന്ന് ഉറച്ചു വിശ്വസിക്കുക. പോസിറ്റീവ് ആയി ചിന്തിക്കുക. നിങ്ങളുടെ ഓർമ അദ്ഭുതം കാട്ടുന്നതു കാണാം.

ലോകത്ത് ഇന്നേവരെ കണ്ടെത്തിയിട്ടുള്ള ഓർമവർധക ടെക്നിക്കു കളിൽ ഏറ്റവും മികച്ചത് 'ഓർക്കാനുള്ള ശ്രമം' ആണ്. അതേ, ശ്രമം തുടരുക. ഓർമയിൽ അത് എത്തുകതന്നെ ചെയ്യും.

അങ്ങനെ ഓർത്തെടുക്കാൻ കഴിയുമ്പോൾ നിങ്ങളുടെ തലച്ചോറിനെയും ഓർമയെയും അഭിനന്ദിക്കാനും മറക്കരുത്'. ആ അഭിനന്ദനം അടുത്ത മറവിയിൽനിന്നു നിങ്ങളെ രക്ഷിക്കുന്നതു കാണാം. ഒടുവിൽ നിങ്ങൾക്കും ധൈര്യത്തോടെ പറയാം: 'ഞാൻ ഒന്നും മറക്കുന്നില്ല'.

ഇവിടെ പറഞ്ഞ പഠനരീതികളെ പ്രയോഗിച്ചു നോക്കൂ.. പഠനംഎത്ര ളുപ്പമാണെന്നുമനസ്സിലാവും.മികച്ച മാർക്കും നേടാം.

എല്ലാവർക്കും വിജയാശംസകൾ.

# പഠനം പല വഴികൾ



ഫാ. സജി മേക്കാട്ട്

നന്നായി പഠിക്കുന്നുണ്ടല്ലോ, അല്ലേ? ഈ ചോദ്യം നേരിടാത്ത വിദ്യാർഥികൾ കുറവാണ്.

പഠനം എന്തിനാണ്, എങ്ങനെയാണ് എന്ന് കൂടി കൃത്യ സമയങ്ങളിൽ വിദ്യാർത്ഥികൾക്ക് ബോധ്യം വരുത്തേണ്ടതുണ്ട്.

പരീക്ഷക്ക് ജയം നേടുവാൻ മാത്രമല്ലാ വിദ്യാഭ്യാസം നേടുന്നത്. പഠനം സ്വയം മെച്ചപ്പെടാനുള്ള വഴി കൂടി ആണ്. സ്കൂൾ – കോളേജ് വിദ്യാർത്ഥികളിൽ പഠനം ഒരു വെല്ലുവിളിയായി അനുഭവപ്പെടുന്നവരും പഠനത്തെ താല്പര്യത്തോടെ സമീപിക്കുന്നവരും ഉണ്ട്. പരീക്ഷകൾ, മാർക്ക്, ഗ്രേഡ്, വിജയ ശതമാനം, വിജയ മികവ് എന്നിവ തുടർപഠനത്തിനും തൊഴിൽ ലഭിക്കുന്നതിനും മാനദണ്ഡമാകുന്നതിനാൽ പഠനത്തെ ഗൗരവമായി കണക്കാക്കുന്നു. പഠനം കാര്യക്ഷമമായി തീരണമെങ്കിൽ വിദ്യാർത്ഥി ബോധപൂർവ്വം ഏർപ്പെടേണ്ട ചില പ്രക്രിയകൾ ഉണ്ട്. അദ്ധ്യാപകരും മാതാപിതാക്കളും ഇക്കാര്യങ്ങളിൽ കുട്ടികളെ സഹായിക്കുമ്പോൾ പഠനം സുഗമമാകുന്നു. അറിവ് നേടുവാനും കാര്യങ്ങളെ വേഗത്തിൽ മനസ്സിലാക്കാനും ഒരു കാലക്രമം ഉണ്ട്. അവ ചെറുപ്രായം മുതൽ തുടർന്ന് കൊണ്ടേയിരിക്കുന്നു.

പഠനം എളുപ്പത്തിലും മികവുള്ളതുമാക്കാൻ ശ്രദ്ധിക്കേണ്ടുന്ന കാര്യങ്ങൾ ചെറു പ്രായത്തിൽ മുതൽ കുട്ടികൾക്ക് പകർന്ന് നൽകണം. Hard work അല്ലാ SMART study എന്നതിനാണ് പ്രാധാന്യം.

## പഠനം: ചില ലളിതമാർഗ്ഗങ്ങൾ

കണക്ക് ടീച്ചർ ബോർഡിൽ എഴുതി പഠിപ്പിക്കുമ്പോൾ ലാംഗ്വേജ് പഠിപ്പിക്കുന്നവർ അധികവും അവ വായിച്ചു പഠിപ്പിക്കുന്നതായി ശ്രദ്ധിച്ചിട്ടില്ലേ. അതിനാൽ പഠനം മികച്ചതാക്കുവാൻ ഓരോ പഠനവിഷയങ്ങളോടും വിദ്യാർത്ഥികൾ പുലർത്തേണ്ടുന്ന സമീപനവും വ്യത്യസ്തമാണ്. ഒരിടത്തു എന്തിനെങ്കിലും കുറവുണ്ടെങ്കിൽ മറ്റൊരു തലത്തിൽ അവ പരിഹരിക്കാനുള്ള കഴിവ് എല്ലാവർക്കും ഉണ്ട്.

## എനിക്ക് ഇങ്ങനെ പഠിക്കുന്നതാണ് ഇഷ്ടം

അറിഞ്ഞോ അറിയാതയോ ഓരോ വിദ്യാർത്ഥികളും പിന്തുടരുന്ന പഠനരീതികളുണ്ട്. പഠനത്തെ എളുപ്പമാക്കുന്നതിന് വിദ്യാർത്ഥി തിരഞ്ഞെടുക്കുന്ന പഠന ശൈലിക്കു പങ്കുണ്ട്.

ഓരോരുത്തർക്കും അനുയോജ്യമായ പഠനശൈലി എന്താണെന്ന് കണ്ടെത്തുന്നതിൽ ഒരു ചെറുസഹായം കുട്ടികൾക്കു ലഭിക്കണം. സ്കൂൾ പഠന കാലയളവിൽ നിലവിലുള്ള എല്ലാ പഠനമുറകളും അവലംബിക്കേണ്ടുന്ന കരിക്കുലം ആണ് തയ്യാറാക്കിയിട്ടുള്ളത്. ഉറക്കെവായിച്ചു മനസിലാക്കിയും എഴുതി പഠിപ്പിച്ചും കണ്ടും–കേട്ടും, വിവരങ്ങൾ ശേഖരിച്ചും, ചെയ്തു പഠിച്ചും അറിവ് ലഭിക്കുവാനും അവ ഓർമ്മയിൽ നിലനിർത്തുവാനുമുള്ള വിവിധ പഠന ശൈലികൾ ക്ലാസ് മുറികളിൽ വിദ്യാർത്ഥികൾക്ക് ലഭിക്കുന്നുണ്ട്. എന്നാൽ വിവരങ്ങൾ മനസ്സിലാക്കാനും അവ ഓർമ്മയിൽ നിലനിർത്താനും ഓരോരുത്തർക്കും കൂടുതൽ ഇണങ്ങിയ പഠന മാർഗങ്ങളെ അറിയണം. പഠിതാക്കൾ സ്വീകരിക്കുന്ന രീതികൾ പലതാണ്. ചിലർ കണ്ട് പഠിക്കുമ്പോൾ വിഷയത്തിന്റെ ഉള്ളടക്കം പൂർണ്ണമായും ഗ്രഹിക്കുന്നതിനു മുമ്പ് അധ്യാപകരിൽ നിന്നും കേൾക്കുന്നതിന് ആഗ്രഹി ക്കുന്നവരുണ്ട്. പഠിക്കാൻ വേണ്ടി ആക്ടിവിറ്റി ഓറിയന്റ്ഡ് ആയുള്ള ക്ലാസുകൾ ഇഷ്ടപെടുന്നവരും ചുരുക്കമല്ലാ. ഓരോരുത്തരുടെയും പഠനത്തിന് ഏറ്റവും

# പാവനസ്മരണക്ക്



ആച്ചിയമ്മ ഗീവർഗീസ് (94)
22.06.1961



വർഗീസ് മാത്യു(104)
27.06.1994



മറിയാമ്മ മാത്യു(89)
24.06.1989



M.S വർഗീസ് (67)
18.06.1986



മാത്യു തോമസ് (70)
15.06.1993



പെണ്ണമ്മ തോമസ് (67)
12.06.2000



M.V മാത്യു (72)
09.06.2021

Inserted By :

**Mankoottathil Geevarghese Memorial Charitable Trust**
Kallissery, Chengannoor

അനുയോജ്യമായ ശൈലി ഏതാണെന്ന് കണ്ടെത്തിക്കഴിഞ്ഞാൽ – എല്ലാ മാർഗ്ഗത്തോടൊപ്പം അവരവർക്ക് കൂടുതൽ ഇണങ്ങിയ പഠന വഴികൾ ഉപയോഗിച്ചും പഠിച്ച കാര്യങ്ങൾ വിദ്യാർത്ഥിയുടെ 'long-term memory' യിൽ നിലനിർത്താൻ കഴിയും. ഒരു വിഷയത്തെ മനസിലക്കുവാൻ ഏതെങ്കിലും തരത്തിലുള്ള ചിത്രീകരണം ഇവർക്ക് സ്വീകര്യമാണ്. ഒരു വിഷൽ പഠിതാവാണെങ്കിൽ, പാഠപുസ്തകം വായിക്കുന്നതുപോലെ വിഷയത്തെക്കുറിച്ചുള്ള വിദ്യാഭ്യാസ വീഡിയോകളും വിഷൽ ചാർട്ടുകളും ഫ്ലോമാപ്പുകളും ഉണ്ടാക്കി വിവരങ്ങൾ മനസ്സിൽ പതിപ്പിക്കണം.

വിവരങ്ങൾ,നിർദ്ദേശങ്ങൾ, വസ്തുതകൾ തുടങ്ങിയവ മനസിലാക്കാൻ കേൾവിയും സംസാരവും ഒരേപോലെ കെട്ടു പഠിക്കുവാൻ താല്പര്യമുള്ളവരെ സ്വാധിനിക്കും. രേഖാമൂലമുള്ള നിർദ്ദേശങ്ങൾ മനസ്സിലാക്കാൻ അവർ അല്പം ബുദ്ധിമുട്ടിയാലും ഒരുതവണ ശ്രവിച്ചാൽ ഇക്കൂട്ടരുടെ മനസ്സിൽ അവ വേഗത്തിൽ പതിയുന്നു.

കാര്യങ്ങൾ ചെയ്തു പഠിപ്പിക്കുന്നതിലാണ് കുറെ മിടുക്കർ താല്പര്യം കാണിക്കുന്നത്. അപ്പോൾ ഇക്കൂട്ടരുടെ പഠനത്തോടുള്ള താല്പര്യം കൂടുകയും പഠിക്കുവാൻ ഉത്സാഹം കാണിക്കുകയും ചെയ്യുന്നു. സ്കൂൾ തലത്തിൽ ഇപ്പോൾ നടപ്പിലാക്കുന്ന പഠന രീതികളിൽ ഈ പദ്ധതിക്കാണ് പ്രാമുഖ്യം നൽകുന്നത്.

പരീക്ഷണങ്ങൾ ചെയ്തും ഹാൻഡ് ഓൺ അന്തരീക്ഷം സൃഷ്ടിച്ചും അറിവ് ശേഖരിക്കും. ഈ ശൈലിയിലുള്ളവർ സയൻസുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ മികവ് പുലർത്തുന്നതായി കാണുന്നു.

**എഴുതിയും വായിച്ചും പഠിക്കുന്നവർ:**

അറിവ് ശേഖരണത്തിനായി വായിക്കുകയോ എഴുതുകയോ ചെയ്യുന്നു. ആവർത്തിച്ചുള്ള വായനയും എഴുതി പഠിക്കുകയും ചെയ്യുന്നത് മൂലം അവ ഓർമയിൽ കൃത്യമായി mark ചെയ്യപ്പെടും. പരിക്ഷക്കും മറ്റും പെട്ടെന്നു ഓർത്തെടുത്തു എഴുതാൻ ഇവർക്ക് സാധിക്കും.

പാഠപുസ്തകം വായിക്കുന്നത് പോലെ വിഷയത്ത കേട്ടു പഠിക്കുന്ന പഠിതാവാണെങ്കിൽ, ക്ലാസ്സിൽ അദ്ധ്യാപകർ പറയുന്ന കാര്യങ്ങൾക്കു ശ്രദ്ധ നൽകും. പഠന ഭാഗങ്ങൾ ഉറക്കെ വായിച്ചും അദ്ധ്യാപകരോട് സംശയ നിവാരണം നടത്തിയും വിവരങ്ങൾ സാമ്പാദിക്കുവാൻ ഇവർക്ക് താല്പര്യം കൂടുതൽ ആണ്.

Experimental learners അവ ചെയ്യുന്നതിന് വേണ്ട അവസരങ്ങളെ ശ്രദ്ധയോടെ വിനിയോഗിക്കണം. കൗതുകത്തിനു അപ്പുറം പഠനത്തിനുള്ള അവസരമായി കണ്ട് ചെയ്യണം. വിവരങ്ങൾ അവലോകനം ചെയ്യുന്നതിനുള്ള ചില ക്രിയാത്മക പ്രവർത്തനങ്ങൾ ചെയ്യുന്നത് സങ്കൽപ്പിച്ചും വിഷയത്തെ പറ്റി ധാരണ ഉണ്ടാക്കാം.

വായനയിലൂടെയും എഴുത്തിലൂടെയും പഠിക്കുമ്പോൾ കുറിപ്പുകൾ തയ്യാറാക്കുവാനും ശ്രദ്ധിക്കണം. പൊതു വായനകളോടൊപ്പം നിങ്ങൾക്കറിയേണ്ട വിവരങ്ങൾ വായിച്ചു ശേഖരിക്കണം.

**ഇഷ്ടമുള്ള വിഷയം**

ഭാഷയും കണക്കും മാത്രം പഠിച്ചാൽ മതിയായിരുന്ന പ്രൈമറി സ്കൂൾ പഠനക്രമത്തിൽ നിന്ന് എല്ലാ വിഷയങ്ങളിലും അടിസ്ഥാന അറിവ് ലഭ്യമാകുന്ന വിധത്തിൽ ആണ് ഓരോ കുഞ്ഞുങ്ങളും പഠനം ആരംഭിക്കുന്നത്.

പഠിക്കുവാൻ കൂടുതൽ താല്പര്യമുള്ള വിഷയങ്ങൾ ഓരോരുത്തർക്കും ഉണ്ട്.

എന്നാൽ അവ മാത്രം പഠിച്ചാൽ പോരല്ലോ. സ്കൂൾ തലത്തിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ക്രമികരിച്ചിരിക്കുന്ന പഠനവിഷയങ്ങളിൽ ഏതെങ്കിലും ഒന്ന് പഠിച്ചാൽ പോരല്ലോ, പല വിഷയങ്ങൾ ഒരേ ദിവസം പഠിക്കണം. അപ്പോൾ എഴുതി പഠിക്കുന്നതും, വായിച്ചും വിശദീകരിച്ചും പഠിപ്പിക്കേണ്ടതും, ചെയ്തും കണ്ടും പഠിക്കേണ്ടതുമായ വിഷയങ്ങൾ ഉണ്ട്. അതിനാൽ തന്നെ ഒരോ വിഷയവും വേഗത്തിൽ മനസിലാക്കുവാൻ ഉള്ള 'simplified way' ഏതെന്നു അദ്ധ്യാപകരിൽ നിന്നും പഠിതാക്കൾ അറിയണം.

പൊതുവായ പഠന ശൈലികൾ ഉണ്ടെങ്കിലും ഒന്നിൽ മാത്രം നിൽക്കാതെ എല്ലാ സാധ്യതകളും ഉപയോഗിച്ചാലെ ശരിയായ പഠനവും അതുമൂലം വിജയവും കരസ്ഥമാക്കുവാൻ കഴിയൂ. ഒരു തരത്തിലുള്ള ശൈലിയാണ് കൂടുതൽ ഗുണം ചെയ്യുന്നതെങ്കിലും മറ്റ് പഠിതാക്കളിൽ നിന്ന് പഠിക്കാനുള്ള സാങ്കേതിക വിദ്യകൾ മനസിലാക്കാം. അവ സ്വന്തം പഠനക്രമത്തിൽ പ്രയോഗിക്കുന്നത് പഠനത്തെ മികവുള്ളതക്കാൻ ഗുണകരമാണ്. ഒരു ശൈലി മാത്രം ഉപയോഗിക്കുന്നത് പഠനത്തോട് വിരസത ഉണ്ടാക്കിയേക്കാം. മറ്റൊരു പഠന ശൈലി കൊണ്ടുള്ള പ്രയോജനം നഷ്ടപെടുകയും ചെയ്യും. പഠിതാവ് ഏറ്റവും അനുയോജ്യമായ രീതിയിൽ ശൈലികളെ കലർത്തി പഠനം വേഗമാക്കണം.

**പഠിച്ചാൽ പോരെ**

സ്കൂൾ കഴിഞ്ഞു വീടുകളിൽ എത്തി കഴിഞ്ഞും പഠനം തുടരും. ക്ലാസ് റൂം പോലെയുള്ള അന്തരീക്ഷമല്ല വീടുകളിൽ എങ്കിലും പഠിക്കുവാനായി തിരഞ്ഞെടുക്കുന്ന ഇടം പ്രധാനമാണ്. ശാന്തമായ ഒരു സ്ഥലം ആവശ്യമാണ്. ശ്രദ്ധ മറ്റൊരിടത്തേക്ക് മാറിപോകാതെയുള്ള അന്തരീക്ഷം ഉണ്ടായിരിക്കണം. ടെലിവിഷന്റെ ശബ്ദം, അനാവശ്യമായ ചിത്രങ്ങൾ, ആളുകളുടെ നിരന്തരമായുള്ള സമ്പർക്കം തുടങ്ങിയ കാര്യങ്ങൾ ഒഴിവാക്കപെടുന്നത് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കാനും സമയബന്ധിതമായി പഠനഭാഗം തീർക്കുവാനും സഹായകമാകും. പഠന മേശയിൽ ഭക്ഷണ സാധനങ്ങൾ വച്ച്കൊണ്ട് പഠിക്കുവാൻ ഇരിക്കരുത്. അവിടെ ചിട്ടയായി അടുക്കിവച്ച പഠന സാമഗ്രികൾ ഉണ്ടായിരിക്കണം , ശരിയായ വെളിച്ചം ലഭ്യമാകുന്നു എന്ന് ഉറപ്പാക്കണം.

വിശ്രമമില്ലാതെ നിരന്തരമായുള്ള പഠനം ശ്രദ്ധയെ ബാധിക്കും. ആവശ്യമായ സമയത്തു ഇടവേളകൾ കണ്ടെത്തി 'brain boost up' ചെയ്യണം. ഇടവേളകൾ കൂടുതൽ ഉന്മേഷത്തോടെ പഠനം തുടരുവാൻ സഹായകമാകണം.

Peer Group നെ കണ്ടെത്തി പഠനം മികവുള്ളതാക്കം. ഒരേ പഠന രീതികൾ പിന്തുടരുന്ന സഹപാഠികളോട് ഒരുമിച്ചുള്ള പഠനം (group discussion) പഠനത്തെ സഹായിക്കും.

അനാവശ്യമായ STRESS ഉണ്ടാക്കുന്ന എന്തെങ്കിലും ഉണ്ടായാൽ അവ പരിഹരിക്കാനുള്ള മാർഗ്ഗങ്ങൾ ഉണ്ടെന്നും നമ്മുടെ കുഞ്ഞുങ്ങൾക്കൊപ്പം നമ്മൾ ഉണ്ടെന്നുമുള്ള ബോധ്യം അവരിൽ ചെറുപ്രായം മുതൽ മാതാപിതാക്കൾ വളർത്തണം.

ഈ ലോകം വളരെ SMART ആണ്. അപ്പോൾ പഠനവും SUPER SMART ആക്കാം.

# ST. GEORGE ORTHODOX CATHEDRAL, ABU DHABI

P.O. Box - 883, Abu Dhabi, United Arab Emirates, Tel: 00971 2 4464564, 00971 2 4464565

# ST. GEORGE HOMES-PHASE-IX

## HOUSING PROJECT OF ST. GEORGE ORTHODOX CATHEDRAL - ABU DHABI

**അ**ബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ ഭവന പദ്ധതിയായ **ST. GEORGE HOMES PHASE - IX** - ലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

വീടൊന്നിന് 6 ലക്ഷം രൂപാ ചിലവിട്ട് ഏകദേശം 500 Sq. Ft. വിസ്തൃതിയുള്ള ഭവനങ്ങൾ, നിർധനരും ഭവനരഹിതരുമായ ഓർത്തഡോക്സ് സമാംഗങ്ങളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്നവർക്കായി നിർമ്മിച്ചു നൽകുന്ന PHASE - IX പദ്ധതിയിലേക്ക് പരിഗണിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ അപേക്ഷകൾ, 2023, ജൂൺ 30-നു മുൻപായി ലഭിക്കത്തക്കവിധം, The Vicar, St. George Orthodox Cathedral, P.O. Box – 883, Abu Dhabi, United Arab Emirates എന്ന വിലാസത്തിൽ തപാൽ ആയോ അല്ലെങ്കിൽ vicarsgocad@gmail.com & Secretary@sgocad.com എന്ന വിലാസങ്ങളിൽ email ആയോ അനുബന്ധ രേഖകൾ സഹിതം അയക്കേണ്ടതാണ്.

**അപേക്ഷകൾ സംബന്ധിച്ച വിശദവിവരങ്ങൾ:**

1. സാമ്പത്തിക സ്ഥിതിയും പരിഗണനാർഹമായ മറ്റു യോഗ്യതകളും വെളിപ്പെടുത്തുന്ന വിശദമായ അപേക്ഷ.
2. അപേക്ഷകന്റെ പേരിൽ ഭവന നിർമ്മിതിക്കാവശ്യമായ ഭൂമി/വസ്തു ഉണ്ടെന്നു ബോധ്യപ്പെടുത്തുന്നതിനായി പ്രസ്തുത ഭൂമിയുടെ ആധാരത്തിന്റെ പകർപ്പ്, തന്നാണ്ടു കരമടച്ച രസീത് എന്നിവ സമർപ്പിക്കേണ്ടതാണ്.
3. ഇടവക വികാരിയുടെ ശുപാർശ കത്തും, അപേക്ഷകന്റെ നിലവിലുള്ള താമസസ്ഥലത്തിന്റെ ഫോട്ടോയും (ഇടവക വികാരി സാക്ഷ്യപ്പെടുത്തിയത്).
4. പ്രസ്തുത പദ്ധതിയിലേക്ക് അപേക്ഷകൻ തെരഞ്ഞെടുക്കപ്പെട്ടാൽ നിർമ്മാണ പ്രവർത്തനങ്ങൾക്കു നേരിട്ട് നേതൃത്വം നൽകി 2023 ഡിസംബർ മാസം 31 – ആം തീയതിക്കുള്ളിലായി ഭവനനിർമ്മാണം പൂർത്തിയാക്കുമെന്ന ഇടവക വികാരിയുടെ ഉറപ്പ് ഉൾപ്പെടുന്ന സമ്മതപത്രം.

NB:

- മേൽപ്രസ്താവിച്ച 1 മുതൽ 3 വരെയുള്ള രേഖകൾ അപേക്ഷകൻ അംഗമായിരിക്കുന്ന ഇടവക വികാരി നേരിട്ട് സാക്ഷ്യപ്പെടുത്തേണ്ടതാണ്.
- തിരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകരെയും, ഇടവക വികാരിയെയും പ്രസ്തുത വിവരം രേഖാമൂലം അറിയിക്കുന്നതാണ്.
- മറ്റുള്ള കത്തിടപാടുകൾ, ശുപാർശകൾ, ടെലിഫോൺ വഴിയോ, നേരിട്ടോ ആയുള്ള അന്വേഷണങ്ങൾ, തുടങ്ങിയവ അനുവദനീയമല്ല.
- അപേക്ഷകന്റെ ടെലിഫോൺ നമ്പർ, അപേക്ഷകൻ ഉൾപ്പെടുന്ന ഇടവകയുടെ / ഇടവക വികാരിയുടെ ടെലിഫോൺ നമ്പർ എന്നിവയും മുൻവർഷങ്ങളിൽ ഈ പദ്ധതിയിൽ അപേക്ഷിച്ചിട്ടുണ്ടെങ്കിൽ ആയതും അപേക്ഷയിൽ വ്യക്തമായി രേഖപ്പെടുത്തേണ്ടതാണ്.
- 2023 ജൂൺ 30-ആം തീയതി വരെ ലഭിക്കുന്ന അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളൂ.



വൈദ്യ പരിശോധനയ്ക്കിടയിൽ അക്രമിയുടെ കുത്തേറ്റ് കൊട്ടാക്കര താലൂക്ക് ആശുപത്രിയിൽ മരണപ്പെട്ട ഡോ. വന്ദനദാസിന്റെ ഭവനം പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി സന്ദർശിച്ചു കുടുംബാംഗങ്ങളെ ആശ്വസിപ്പിക്കുകയും മലങ്കര സഭയുടെ അനുശോചനം രേഖപ്പെടുത്തുകയും ചെയ്തു. മുൻ ആരോഗ്യമന്ത്രി കെ. കെ. ശൈലജ സമീപം.

## വിശുദ്ധനാട് യാത്ര

വിശുദ്ധനാട് യാത്രകൾക്ക് നേതൃത്വം നൽകി ഇസ്രായേൽ ഗവൺമെന്റിന്റെ ഗുഡ് വിൽ അംബാസിഡർ പദവി ലഭിച്ച പരിചയസമ്പന്നനായ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദാൻ, ഇസ്രായേൽ, പാലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലുള്ള നൂറുകണക്കിനുള്ള സ്ഥലങ്ങൾ സന്ദർശിക്കുവാനും പ്രാർത്ഥിക്കുവാനും ആയി **2023 ജൂലൈ 10 നും ഒക്ടോബർ 16 നും** പുറപ്പെടുന്നു. നിങ്ങളുടെ സീറ്റുകൾ ഉടൻ ബുക്ക് ചെയ്യുക.

Contact:

**9447353706, 8921324901**

3-ാം ചരമ വാർഷികം

07-06-2023



**അക്കാമ്മ ചാണ്ടപിള്ള**

**കറുകയിൽ, എടത്വ**

ഒരിക്കലും മറക്കാത്ത
ഓർമ്മകളുമായി

K.I. Chandapillai
& family

## BRIDEGROOM WANTED

Orthodox Christian parents from an ancient Christian family in central Travancore invite proposals from parents of God fearing, well educated Orthodox Christian boys for their daughter, aged 26, completed MBBS and preparing for PG..

Contact No:

**00971506561532**

## BRIDEGROOM WANTED

Orthodox girl settled in Toronto, Canada 26 years/157 cms/ 55kg. Completed MS in Applied Computing and presently working in TD Bank. Seeking alliance from Orthodox family and working in Toronto with valid PR.

**Contact No. 9810120133**
**M4marry : 5370399**

## BRIDEGROOM WANTED

Orthodox Christian Parents from Central Travancore Invite Suitable Proposals from Qualified & God-Fearing boys, Preferably Working in South India and Abroad, for their daughter 28/164, BTech, Electrical & Electronics, working in an MNC at Chennai.

Contact No:

**9605 773 729**

## BRIDE WANTED

Orthodox parents from Kollam inviting proposals from parents of God fearing qualified/ employed Girls for their son. (28 years, BDS, 165 cm) working as a General Dentist in own clinic.

Contact No:

**Mob: 9829576602, 6282102915**

For Favours Received









Valsamma Varkey
Omallur



ഒരു വിശ്വാസി
ബാംഗ്ലൂർ



ഒരു വിശ്വാസി



**ഫാ. യാക്കോബ് തോമസ്**
*മാനേജർ, ദേവലോകം അരമന*

# ഏദൻ തോട്ടത്തിൽ നിന്നുള്ള നിഷ്കാസനം - ദൈവസ്നേഹത്തിന്റെ അമൂല്യ ഭാവം

വി. വേദപുസ്തകം ആദിയോടന്തം ദൈവത്തിന്റെ കവിഞ്ഞൊഴുകുന്ന സ്നേഹത്തിന്റെ വലിയ പ്രവാഹമാണ്. ഒരുപക്ഷേ ഇത് തിരിച്ചറിയുവാനോ മനസിലാക്കുവാനോ മനുഷ്യൻ ശ്രമിക്കുന്നില്ല. ഒരു അമ്മ തന്റെ വാത്സല്യം മക്കൾക്കു നൽകുന്നതിന്റെ എത്രയോ മടങ്ങാണ് ദൈവത്തിന് നമ്മോടുള്ള സ്നേഹം. പക്ഷേ പല സന്ദർഭത്തിലും അത് തിരിച്ചറിയാതെ ദൈവം ക്രൂരമായി പ്രവർത്തിക്കുന്നുവോ എന്നു നാം സംശയിക്കാറുണ്ട്.

ഉല്പത്തി പുസ്തകത്തിന്റെ ആദ്യഭാഗത്ത് ഒരു പഴം പറിച്ചു തിന്നതിന്റെ പേരിൽ എത്ര ക്രൂരമായിട്ടാണ് ദൈവം പ്രവർത്തിച്ചത് എന്ന് നാം ചിന്തിച്ചേക്കാം. ഇവിടെയാണ് ദൈവത്തിന്റെ ചിന്താഗതിയും മനുഷ്യന്റെ ചിന്താഗതിയും തമ്മിലുള്ള അന്തരം. യെശയ്യാവ് 55ന്റെ 8,9 വാക്യങ്ങളിൽ ഈ അന്തരത്തെക്കുറിച്ച് ദൈവം തന്നെ പറയുന്നു. "എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങൾ അല്ല, നിങ്ങളുടെ വഴികൾ എന്റെ വഴികളുമല്ല എന്ന് യഹോവ അരുളി ചെയ്യുന്നു. അകാശം ഭൂമിക്കും മീതെ ഉയർന്നിരിക്കുന്നതുപോലെ എന്റെ വഴികൾ നിങ്ങളുടെ വഴികളിലും എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങളിലും ഉയർന്നിരിക്കുന്നു. തിന്നരുത് എന്ന് കല്പിച്ച വൃക്ഷഫലം തിന്നുപോയ മനുഷ്യനെ ദൈവം ശപിച്ചു-ഭൂമിയെ ശപിച്ചു. കഷ്ടതയിലേക്ക് അവനെ തള്ളിയിട്ടു. ജീവവൃക്ഷത്തിന്റെ ഫലം പറിച്ചു തിന്ന് നിത്യജീവൻ കിട്ടാതിരിപ്പാൻ അവനെ തോട്ടത്തിൽ നിന്ന് പുറത്താക്കി, വാളിന്റെ ജ്വാലയുമായി ആ തോട്ടത്തിന് മാലാഖമാരെ കാവലാക്കി. (ഉല്പ. 3:14-24).

വാസ്തവത്തിൽ ഇത്ര ക്രൂരമായി പെരുമാറേണ്ട ആവശ്യമുണ്ടോ ഒരു പഴം തിന്നതിന്റെ പേരിൽ? പിശാചു പറഞ്ഞു ഈ വൃക്ഷ ഫലം തിന്നാൽ നീ ദൈവത്തെപോലെയാകും. പ്രത്യക്ഷത്തിൽ സാത്താൻ പറഞ്ഞതല്ല ശരിയായത്. നമ്മുടെ എല്ലാം ആഗ്രഹം ദൈവത്തെപ്പോലെ ആവുക എന്നതല്ലേ? അതിന് ഒരു ഫലം തിന്നാൽ സാധിക്കുമെങ്കിൽ നല്ല കാര്യമല്ലേ. ആ വൃക്ഷഫലം പറിച്ചു തിന്നപ്പോൾ ശരിക്കും അവരുടെ കണ്ണുകൾ തുറന്നു. അതുകൊണ്ടാണല്ലോ തങ്ങൾ നഗ്നരാണെന്ന് അവർക്കു തോന്നിയത്. തന്നെയുമല്ല പ. ത്രിത്വമാകുന്ന ദൈവം തന്നെ പറയുന്നു. "മനുഷ്യർ നന്മതിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ (ദൈവം) ഒരുത്തനെപോലെയായി തീർന്നിരിക്കുന്നു. ഇപ്പോൾ അവൻ കൈ നീട്ടി ജീവവൃക്ഷത്തിന്റെ ഫലം കൂടി പറിച്ചു തിന്നു എന്നേക്കും ജീവിപ്പാൻ സംഗതി വരരുത് എന്നു കല്പിച്ചു" (ഉല്പ. 3:22).

ഇവിടെയാണ് നാം ദൈവത്തിന്റെ ചിന്താഗതിയും സ്നേഹവും തിരിച്ചറിയേണ്ടത്. ദൈവം അന്ന് അവനെ അവിടെ നിന്ന് പുറത്താക്കിയില്ലാ എങ്കിൽ നിശ്ചയമായും അവൻ ജീവവൃക്ഷത്തിന്റെ ഫലം പറിച്ചു തിന്നും. അവന് നിത്യജീവൻ ലഭിക്കുന്നത് സാത്താനോടൊപ്പമാണ്. കാരണം പിശാചിന്റെ വാക്കിനെയാണ് അവൻ അനുസരിച്ചത് അതുകൊണ്ട് തന്നെ അതിനു മുമ്പായി ദൈവം അവനെ തോട്ടത്തിൽ നിന്നും പുറത്താക്കി. അങ്ങനെ ഒരു ജീവിതം അവനു ലഭിച്ചാൽ പിന്നെ ദൈവത്തിൽപോലും അവനെ രക്ഷിക്കാൻ കഴിയില്ല അതിനു മുമ്പായി ദൈവം അവനെ പുറത്താക്കി.

ഈ രഹസ്യം മനസ്സിലാക്കാൻ പ. മാത്യൂസ് തൃതീയൻ ബാവാ തിരുമേനി സെമിനാരിയിൽ ഞങ്ങൾക്ക് ക്ലാസ്സ് എടുത്തപ്പോൾ പറഞ്ഞ ഒരു പഴഞ്ചൊല്ല് ഇങ്ങനെയാണ്. ഒരു ദേഷ്യത്തിന് കിണറ്റിൽ ചാടാം. അവിടെ കിടന്ന് നൂറു പ്രാവശ്യം ദേഷ്യപെട്ടാലും തിരിച്ചു കയറാൽ സാധിക്കില്ല". തിരിച്ചു കയറണമെങ്കിൽ സഹായം വേണം".

അങ്ങനെ വീണുപോയ മനുഷ്യനെ രക്ഷിക്കാൻ ദൈവം അന്നു മുതൽ പദ്ധതി തയാറാക്കി. 'സ്ത്രീയുടെ സന്തതി ഈ സംരംഭത്തിന്റെ തല തകർക്കും (ഉല്പ. 3:15) എന്ന് അന്നു ദൈവം പറഞ്ഞു. ആ സ്ത്രീക്കുവേണ്ടി ഒരു തലമുറയെ ഒരുക്കി ഗലാ. 4:4 എന്നാൽ കാലസമ്പൂർണ്ണത വന്നപ്പോൾ ദൈവം തന്റെ പുത്രനെ സ്ത്രീയിൽ നിന്നും ജനിച്ചവനായി നിയോഗിച്ചയച്ചത്... നാം പുത്രത്വം പ്രാപിക്കുവാനായിട്ടു തന്നെ. ഫിലിപ്യർ 26 ന്റെ 6 മുതലുള്ള വാക്യങ്ങളിൽ പറയുന്നതുപോലെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കാതെ യേശുക്രിസ്തു ഈ ഘട്ടത്തിലേക്ക് ആ സ്ത്രീയുടെ (കന്യകമറിയാമിന്റെ) സന്തതിയായി വന്ന് കിണറ്റിൽ നിന്നും നമ്മെ പിടിച്ചു കയറ്റി.

അന്ന് ആദാമിന് വിലക്കപ്പെട്ടത് വി. സഭയിലൂടെ ദൈവം നമുക്ക് നൽകി. ഒന്നാമതായി അവന്റെ തേജസ്സിന്റെ വസ്ത്രം നഷ്ടപ്പെട്ടപ്പോഴാണ് നഗ്നനാണെന്ന് തോന്നിയത്. അത്തിയില കൊണ്ട് വസ്ത്രം അവൻ ഉണ്ടാക്കിയെങ്കിലും ദൈവം താത്ക്കാലികമായി തോലുകൊണ്ട് ഒരു വസ്ത്രം അവനെ ധരിപ്പിച്ചു. വി. മാമോദീസാ വഴിയായി ആ നഷ്ടപ്പെട്ട തേജസിന്റെ വസ്ത്രം നമുക്ക് ലഭിച്ചു.

രണ്ടാമത് ദൈവത്തിന്റെ മകൻ എന്നുള്ള നഷ്ടപ്പെട്ട സ്ഥാനം വി. മാമോദീസായുടെ കിരീട ധാരണത്തോടെ നമുക്ക് ലഭിച്ചു. അങ്ങനെ ദൈവത്തെ പിതാവെ എന്നു വിളിച്ചു പ്രാർത്ഥിക്കാനുള്ള അവകാശം ലഭിച്ചു.

മൂന്നാമതായി. ആദാമിന് അന്ന് ഭക്ഷിക്കാൻ സാധിക്കാതെ പോയ ജീവന്റെ വൃക്ഷഫലം നമുക്ക് കർത്താവ് തിരു ശരീരങ്ങൾ വഴിയായി നൽകി. കുഞ്ഞുങ്ങൽക്ക് വി. കുർബ്ബാന ആദ്യം നൽകുമ്പോൾ നാം പാടും. "പറുദീസയിലാദാം രുചിനോക്കാത്ത ഫലം സാമോദം വയ്ക്കുന്നീനാൾ നിൻ വായിൽ".

ഒടുവിൽ ദൈവം തന്റെ ജീവൻ നൽകി സാത്താന് വിലകൊടുത്ത് നമ്മെ വിലക്കുവാങ്ങി. 1 പത്രോ. 1:18,19 "നിങ്ങളുടെ നടപ്പിൽ നിന്ന് നിങ്ങളെ വീണ്ടെടുത്തിരിക്കുന്നത് പൊന്ന്, വെള്ളി, മുതലായ അഴിഞ്ഞുപോകുന്ന വസ്തുക്കളെ കൊണ്ടല്ല, ക്രിസ്തു എന്ന നിർദ്ദോഷവും നിഷ്കളങ്കവുമായ കുഞ്ഞിന്റെ വിലയേറിയ രക്തം കൊണ്ടത്രേ". വിലയേറിയ രക്തം കൊണ്ടു വാങ്ങിയതിനാൽ വിലയുള്ളവരാണ് നാം.

ഈ സ്നേഹത്തെ എന്തിനോട് സാദൃശ്യപ്പെടുത്താൻ സാധിക്കും?



# അഖില മലങ്കര പ്രാർത്ഥനായോഗം കേന്ദ്ര വാർഷികം



അഖില മലങ്കര പ്രാർത്ഥനായോഗം കേന്ദ്ര വാർഷികം പുതുപ്പള്ളി സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.

**പുതുപ്പള്ളി:** പ്രാർത്ഥനായോഗങ്ങൾ ജീവിതമൂല്യങ്ങൾ ഉയർത്തിപ്പിടിക്കാൻ വിശ്വാസിയെ പ്രാപ്തമാക്കണമെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. അഖില മലങ്കര പ്രാർത്ഥനായോഗം കേന്ദ്ര വാർഷികം സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു പ. ബാവാ.

പ്രസിഡന്റ് മാത്യൂസ് മാർ തേവോദോസിയോസ് അധ്യക്ഷത വഹിച്ചു. ഫാ. മോഹൻ ജോസഫ്, ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, ട്രഷറർ പി. എസ്. ജോർജ്, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, വൈസ് പ്രസിഡന്റ് ഫാ. ബിജു മാത്യു പ്രക്കാനം, അൽമായ ട്രസ്റ്റി റോണി വർഗീസ്, ഫാ. വർഗീസ് ജേക്കബ്, വികാരി ഫാ. ഡോ. വർഗീസ് വർഗീസ് കല്ലൂർ, സെക്രട്ടറി സനാജി ജോർജ് എന്നിവർ പ്രസംഗിച്ചു.



## മരുഭൂമിയിലെ പരുമല

# ST. GREGORIOS ORTHODOX CHURCH SHARJAH

## ചാരിറ്റി കമ്മിറ്റി
## ജീവകാരുണ്യ പ്രവർത്തനങ്ങൾ



# അപേക്ഷകൾ ക്ഷണിക്കുന്നു

മരുഭൂമിയിലെ പരുമല എന്നറിയപ്പെടുന്ന ഷാർജാ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക കഴിഞ്ഞ 45 വർഷമായി നടത്തി വരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ തുടർച്ചയായി നിർധനരും നിരാലംബരും ആയവരിൽ നിന്നും, ജാതിമതഭേദമെന്യേ താഴെ പറയുന്ന വിഭാഗങ്ങളിലേക്കായി അപേക്ഷകൾ ക്ഷണിക്കുന്നു.

## 1.ചികിത്സാ സഹായം, 2.വിദ്യാഭ്യാസ സഹായം 3. വിവാഹ സഹായം 4. ഭവനനിർമ്മാണ സഹായം (മെയിന്റനൻസ്) 5. പൊതു സഹായം

### പൊതു നിബന്ധനകൾ

1. അപേക്ഷകൾ ഷാർജാ ഇടവകയുടെ ഫോമിൽ ആയിരിക്കണം. ഒറിജിനൽ അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളൂ.
2. അപേക്ഷകന്റെ പേരിലുള്ള ബാങ്ക് അക്കൗണ്ട് നമ്പറും വിശദവിവരങ്ങളും ലഭിക്കത്തക്കവിധത്തിൽ പാസ്സ് ബുക്കിന്റെ കോപ്പി.
3. അപേക്ഷകൻ ഓർത്തഡോക്സ് വിഭാഗത്തിൽ ആണെങ്കിൽ ഇടവക വികാരിയുടേയും, സഭാ വിശ്വാസികൾ അല്ലായെന്നുണ്ടെങ്കിൽ അപേക്ഷകന്റെ സ്ഥലത്തെ ഓർത്തഡോക്സ് പള്ളി വികാരിയുടേയും ശുപാർശക്കത്ത് പള്ളിയുടെ സീലോടുകൂടി ഒറിജിനൽ ലെറ്റർഹെഡിൽ ഉണ്ടായിരിക്കണം.
4. അനുബന്ധ രേഖകൾ ഇല്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. ശുപാർശ ചെയ്യുന്ന വികാരിയുടെയും അപേക്ഷകന്റെയും പൂർണ്ണമായ പേരും, മേൽവിലാസവും, ടെലിഫോൺ/മൊബൈൽ നമ്പറും, ബാങ്ക് അക്കൗണ്ട് നമ്പറും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
5. സമീപകാലത്ത് ലഭിച്ചിട്ടുള്ള വരുമാന സർട്ടിഫിക്കറ്റിന്റെ പകർപ്പോ റേഷൻ കാർഡിന്റെ പകർപ്പോ ഉണ്ടായിരിക്കണം.

### അപേക്ഷയോടൊപ്പം ഉണ്ടായിരിക്കേണ്ട അനുബന്ധരേഖകൾ

1. **ചികിത്സാ സഹായം:** രോഗിയുടെ രോഗവിവരവും, ചികിത്സാ രീതികളും വിശദീകരിച്ചുകൊണ്ട് ചികിത്സിക്കുന്ന ഡോക്ടർ സീലോടുകൂടി നൽകിയ കത്തും, ചികിത്സയെ സംബന്ധിക്കുന്ന മറ്റു രേഖകളും.
2. **വിദ്യാഭ്യാസ സഹായം:** പഠിക്കുന്ന വിദ്യാലയത്തിന്റെ ലെറ്റർ ഹെഡിൽ സീലോടു കൂടി പ്രധാന അദ്ധ്യാപകന്റെ സാക്ഷ്യപത്രം
3. **വിവാഹ സഹായം:** വധു മലങ്കര ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം. ബഹു. ഇടവക വികാരി സാക്ഷ്യപ്പെടുത്തിയ ഇടവകയിൽ നിന്നുള്ള സെക്രട്ടറിയുടെ പകർപ്പ് / സാക്ഷ്യപത്രം
4. **ഭവനനിർമ്മാണ സഹായം (മെയിന്റനൻസ്):** അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം. വീടിന്റെ അവസ്ഥിതി ബോധ്യപ്പെടുത്തുന്ന ഫോട്ടോയും, വീട് സ്വന്തമാണെന്നതിനുള്ള രേഖയും, ബഹു. ഇടവക വികാരിയുടെ സാക്ഷ്യപത്രവും, ശുപാർശയും, പള്ളിയുടെ സീലോടു കൂടി ഒറിജിനൽ ലെറ്റർ ഹെഡിൽ ഉണ്ടായിരിക്കണം.
5. **പൊതുസഹായം:** പൊതു നിബന്ധനകൾ മാത്രം ബാധകം

**അപേക്ഷകൾ അയക്കേണ്ട വിലാസം**

The Vicar (S.G.O.C.C.)
St. Gregorios Orthodox Church, P.O. Box. 2229, Sharjah, U.A.E.

# സെയ്ന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്, ഷാർജ

## മരുഭൂമിയിലെ പരുമല



### അപേക്ഷകൾ ക്ഷണിക്കുന്നു.

ഷാർജ സെയ്ന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ ' കെയർടേക്കർ ' ആയി ജോലി ചെയ്യുവാൻ ആഗ്രഹിക്കുന്ന, താഴെ കൊടുത്തിരിക്കുന്ന നിബന്ധനകൾക്ക് വിധേയരായിട്ടുള്ള വ്യക്തികളിൽനിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷകൾ 2023 ജൂലൈ മാസം 15-ാം തീയതിക്ക് മുമ്പായി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ ലഭിക്കത്തക്കവണ്ണം അയച്ചു തരേണ്ടതാണ്.

### നിബന്ധനകൾ

1. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാ അംഗവും, സദ് സ്വഭാവിയും, ആരോഗ്യം ഉള്ളവനും ആയിരിക്കണം

2. കുറഞ്ഞത് 5 വർഷം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്തു കൊണ്ടിരിക്കുന്നവരും, വി. മദ്ബഹായിലെ രീതികളെപറ്റിയും, വി. കൂദാശകളും, അതിന്റെ ക്രമീകരണങ്ങളെപറ്റിയും അറിവുള്ളവരും ആയിരിക്കണം

3. മേൽ ചോദിച്ച 1, 2 വിഷയങ്ങളെ പറ്റിയുള്ള ഒരു സാക്ഷ്യപത്രം അപേക്ഷകന്റെ ഇടവക വികാരിയിൽനിന്നും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

4. അപേക്ഷകൻ 25നും 35നും മദ്ധ്യേ പ്രായവും, കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത 12-ാം ക്ലാസ് പാസ്സ് ആയിരിക്കേണ്ടതുമാണ്.

5. അപേക്ഷകന്റെ വിദ്യാഭ്യാസ യോഗ്യത, വയസ്സ്, കുടുംബത്തിന്റെ സാമ്പത്തിക സ്ഥിതി ഇവ ബോധ്യപ്പെടുത്തുന്ന സർട്ടിഫിക്കറ്റുകളുടെ പകർപ്പ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

6. സെലക്ട് ചെയ്യുന്ന പക്ഷം വിവരം അപേക്ഷകനെ നേരിട്ട് അറിയിക്കുന്നതും ആവശ്യമുള്ളപക്ഷം അപേക്ഷകന്റെ +2 (പ്ലസ്ടു) സർട്ടിഫിക്കറ്റ് യു.എ.ഇ. എംബസിയിൽനിന്നും അറ്റസ്റ്റ് ചെയ്തു തരേണ്ടതാണ്

7. അപേക്ഷയോടൊപ്പം ഏതെങ്കിലും തരത്തിലുള്ള ശുപാർശ കത്തുകളും, അപേക്ഷ അയച്ചതിനു ശേഷമുള്ള കത്തിടപാടുകളും അപേക്ഷ പരിഗണിക്കാതിരിക്കുന്നതിനുള്ള കാരണങ്ങൾ ആയിരിക്കുന്നതാണ്.

8. കെയർടേക്കറുടെ സേവന കാലാവധി 2023 നവംബറിൽ ആരംഭിച്ചു ഈ രാജ്യത്തിന്റെ നിയമം അനുശാസിക്കുന്ന കാലാവധി ആയിരിക്കുന്നതും, നിയമനവും, സേവനവേതന വ്യവസ്ഥകളും ഷാർജാ ഇടവക ബൈലോ അനുശാസിക്കുന്നവിധത്തിലും ആയിരിക്കും.

കവറിന് മുകളിൽ **"APPLICATION FOR THE POST OF CARETAKER"** എന്ന് എഴുതിയിരിക്കണം

**The Vicar**
**St. Gregorios Orthodox Church**
**P. O. Box : 2229,**
**Sharjah, U.A.E.**

27th May 2023 marks the **50th year** since you left us. Although it has been many years, the memory of your life and legacy still lives on in the hearts of those who knew you.



**Kadamattu Mathunni Mathai**

(1910 – 1973)

**Former:** Trustee of

**St Thomas Orthodox Church,** Kuzhipally, Thalavady

**Son, Grandson's, and their Families**

## Sahodaran (Brother) 2022-23

3-May-23 to 31-May-23

| | |
|---|---|
| Educational Aid | 8,06,500.00 |
| Housing Aid | 5,70,199.00 |
| Marriage Aid | 5,50,000.00 |
| Medical Aid | 11,81,251.00 |
| SPECIAL AID | 2,59,012.00 |
| **Grand Total** | **33,66,962.00** |

**പദ്ധതിയിൽ അംഗങ്ങളായവരുടെ പേരുവിവരങ്ങൾ.**

1603. Fr.Anil Joy Ajmer Jaipur
1604. Martha Mariyam Samajam Mar Gregorios Maha Edavaka Muscat
1605. Fr.Mathew Nedumparambil
1606. William I T
1607. Deepu Joseph Coimbatore
1608. Fr.Geevarghese John [subin] Malappuram
1609. Christa Sishya Ashram Coimbatore
1610. V P Thmpi Coimbatore
1611. K.J Jacob Kochett Kottayam
1612. Elsy Jacob Kochett,Kottayam
1613. Joseph Abraham NY
1614. George Varghese Kottayam
1615. Asish Thomas Kottayam
1616. K.V Thomas Thomasun Group Dubai Uae
1617. Aniyan Mathew Ernakulam
1618. Jeriel Ginto Kolencherry
1619. Vicar,Calcutta St.Thomas Orthodox Cathedral
1620. C.P Simon Thiruvalla
1621. Prasad Oommen Coimbatore
1622. Mini Joseph Chengannur
1623. cecil sam Philip & Family Mumbai
1624. Ammukutty Thankachen Mumbai
1625. K.O Abraham Mumbai
1626. Fr.Jiji K Thomas Mumbai
1627. Fr. M.E Joseph St.Thomas Orthodox Valiyapally Malad Mumbai
1628. St.Thomas Orthodox Valiyapally Malad Mumbai
1629. Vicar,st.peter's & St.Pauls Orthodox Syrian Church Kolencherry
1630. T.A Thomas PTM
1631. Very.Rev.K.T Jacob Corepiscopa Idukki
1632. Chacko Thomas USA
1633. Raju Yohannan Usa
1634. St.George Orthodox Church youth movement Karmelkunnu
1635. Koshy Mathew Nooranad
1636. Vicar St.Marys Orthodox Cathedral New Delhi
1637. Fr.Jaison Joseph New Delhi
1638. Major Prince Joseph New Delhi
1639. Mammen Mathew UP
1640. Angel Kuriakose New Delhi
1641. P.M John & Family New Delhi
1642. The muthoot Group M.G George, NewDelhi
1643. Thomas Mathew & Kunjamma Mathew Faridabad
1644. Monachen Varghese New Delhi
1645. K.C Varghese New Delhi
1646. MG Simon Ghaziabad UP
1647. Denny Simon UP
1648. Mathew P k New Delhi
1649. Iype Varghese UP
1650. T G John New Delhi
1651. Samkutty Pm New Delhi
1652. P.V Thomas New Delhi
1653. Shine P Kurian Chattarpur
1654. Thomas George Chattarpur
1655. Tom V Thomas New Delhi
1656. N.M Koshy New Delhi
1657. Anil Thomas Badarpur
1658. Philipose Philipose New Delhi
1659. P.O Salomon New Delhi
1660. Thankachen Daniel
1661. Babu Daniel
1662. Alex K Philip New Delhi
1663. Jolly Samuel New Delhi
1664. Yohannan P Chacko New Delhi
1665. Justin K Jose New Delhi
1666. Reji K Malabar Hotel New Delhi
1667. P.T George
1668. Bincy Prince New Delhi
1669. Alyamma N T New Delhi
1670. Jolly Thomas New Delhi
1671. M.T Babu New Delhi
1672. Tommy Varghese New Delhi
1673. Philip Mathew New Delhi
1674. K.C Philip New Delhi
1675. Babu K.K New Delhi
1676. Lalu Johnson New Delhi
1677. Varghese Mathew New Delhi
1678. James Ek New Delhi
1679. Johnson Pappachen New Delhi
1680. Anett Varghese New Delhi
1681. C.k Sajeev New Delhi
1682. Mollykutty Kurian New Delhi
1683. Ranil Jacob New Delhi
1684. Jessy Saji Delhi
1685. Ponnamma Mathew New Delhi
1686. T.T Babu New Delhi
1687. Shajimon T New Delhi
1688. Abraham Mathew New delhi
1689. O Joykutty UP
1690. K.G Mathew bew Delhi
1691. Thomas Joseph New Delhi
1692. Biju Varghese New Delhi
1693. Shajimon George New Delhi
1694. Sosamma Abraham New Delhi
1695. Vincant N George New Delhi
1696. Jacob k Palamoottil Kottarakkara
1697. K P Abraham New Delhi
1698. Alexander Daniel UP
1699. George Skariah New Delhi
1700. Lt.Col Ninan Joseph New Delhi
1701. Andriya Hanna Baiju Neriyamangalam
1702. Joseph Mathew PTM
1703. Sabu Odolil Ernakulam
1704. Vicar, St.George Orthodox Maha Edavaka Konni
1705. Ck Jacob & Mercy Jacob Narianpara
1706. J Mathew Chenkulam Kottarakkara
1707. Vicar St.Marys Orthodox Church Thiruvalla
1708. Dr.Tittu V Thomas Poozhikkad
1709. Vicar St.George Orthodox Church Pandalam
1709. P.I Sabu Kuzhimattom
1710. Vicar St.Johns Orthodox Valiyapally Thiruvlla
1711. Vicar St,Marys Orthodox Church Meenadom
1712. Bethany School Kunnamkulam
1713. St.Marys Orthodox Christian Movement Galeelakunnu
1714. Jincy suni Pampady
1715. Fr.Joseph Pazhanji
1716. C.T Shibin
1717. C.K Mohan
1718. C.B Raju
1719. C.P Simon Thiruvalla
1720. Vinu Kuriakose
1721. Ajith Pandalam
1722. St.Marys orthodox Church Youth
1723. Geo Paul Sharjah Uae
1724. Jacob Mathew Dubai UAE
1725. Sunil P Oommen
1726. Superior Mount Tabore Dayara Pathanapuram
1727. Karuthal St.Gregorious Orthodox Syrian Church Kochi
1728. Wilson P.G Dubai
1729. Mathew Abraham USA
1730. Dr.V.I George Peermedu

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

## Malankara Orthodox Syrian Church

Catholicate Aramana,
Devalokam P.O.(Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no. 0481 2578500,
2578499,
*Email:*
catholicos@mosc.in
*Web Manager :*
webmanager@mosc.in
*Public Relations officer :*
pro@mosc.in

# നവതി കഴിഞ്ഞ ജസ്റ്റിസ് കെ ജോൺ മാത്യു

അഡ്വ. വർഗീസ് പി. തോമസ്



സൗമ്യത, വിനയം സഹിഷ്ണത എന്നി മൂന്നു സൽഗുണങ്ങൾ ഒരുപോലെ വിളങ്ങി, അനേകർക്ക് മാതൃകാപുരുഷനായി ത്തീർന്ന വ്യക്തിയാണ് ജസ്റ്റിസ് കെ ജോൺ മാത്യു. കേരള ഹൈക്കോർട്ടിൽ നിന്നും റിട്ടയർ ചെയ്ത അനേകം ന്യായാധിപന്മാർ ഉണ്ട്. പല വലിയ സ്ഥാനങ്ങളിൽ നിന്നും റിട്ടയർ ചെയ്ത മറ്റാൾക്കാരെയും നാം കണ്ടി ട്ടുണ്ട്. പലരെയും അറിഞ്ഞും അറിയാതെയും വിസ്മരിക്കുന്ന അനു ഭവങ്ങൾ നമ്മുടെ മുൻപിലുണ്ട്. ഇദ്ദേഹം അതിനൊക്കെ അതീത നായി ഇന്നും അഭിഭാഷകരുടെയും ജനങ്ങളുടെയും ഇടയിൽ നിന്നും വാത്സല്യവും സ്നേഹവും പിടിച്ചുപറ്റിക്കൊണ്ടിരിക്കുന്നു. ജസ്റ്റിസ് കെ ജോൺ മാത്യു സാറിനെപ്പറ്റി ഇവിടെ എഴുതുന്ന വരികൾ യുവാക്കൾക്കു അഭിഭാഷകർക്ക് മാത്രമല്ല, മറ്റനേകർക്കും ഗുണപരമായിത്തീരുമെന്നുള ളതിനു സംശയമില്ല. ചിലർ വലിയ സ്ഥാനങ്ങളിൽ എത്തിക്കഴിഞ്ഞാൽ പോയ വഴികൾ മറന്നു, സമസൃഷ്ടികളോട് മര്യാദ ഇല്ലാതെ പെരുമാറു ന്നതു കാണുമ്പോൾ മനസ്സിലെ കൺമുൻപിൽ താരതമ്യം ചെയ്യുവാൻ പ്ര ത്യക്ഷപ്പെടുന്ന ഐശ്വര്യ മുഖമാണ് ജസ്റ്റിസ് കെ ജോൺ മാത്യുവിന്റേത്.

അദ്ദേഹം നടന്നു കയറിയ പടവുകൾ ഇവിടെ ചെറുതായി കുറിക്കട്ടെ-1932-ൽ മേപ്രായിലെ കട്ടപ്പുറത്തു കുടുംബ ത്തിൽ ജനിച്ചു. പിതാവ് തിരുവിതാംകൂർ ഗവൺമെന്റ് സർവ്വീസിൽ എഞ്ചിനീയറും മാതാവ് സാധാരണ വീട്ടമ്മയുമായിരു ന്നു. 1953-ൽ ബി.എൽ ഡിഗ്രി ലഭിച്ചു. തുടർന്ന് അഭിഭാഷകനായി എൻട്രോൾ ചെയ്തു. അന്നു അറിയപ്പെട്ടിരുന്ന പ്രഗത്ഭ നായ അഡ്വ. കെ.റ്റി കുര്യന്റെ ജൂനിയറായി ചേർന്നു തിരുവല്ലയിൽ 5 വർഷം പ്രാക്ടീസ് ചെയ്തു.

1959-ൽ ഹൈക്കോർട്ടിലേക്ക് പ്രാക്ടീസ് മാറ്റി. അന്നത്തെ അഡ്വക്കേറ്റ് ജനറലായിരുന്ന സൂര്യനാരായണ അയ്യ രുടെ കൂടെ ജൂനിയറായിചേർന്നു.

ആ സമയത്താണ് പാലാ സെൻട്രൽ ബാങ്ക് വൈൻഡ് അപ്പ് ചെയ്യുവാൻ ഹൈക്കോർട്ട് ഉത്തരവിട്ടത്. ജസ്റ്റിസ് പി.ടി രാമൻ നായർ ആയിരുന്നു അന്നത്തെ ജഡ്ജി. സൂര്യനാരായണ അയ്യർ, വാദിഭാഗമായിരുന്ന റിസർവ് ബാങ്കി നുവേണ്ടി ഹാജരായിരുന്നു. നിയമലോകത്തു പ്രഗത്ഭനായിരുന്ന ഇവരുടെ നിയമ പാണ്ഡിത്യവുമായി അടുത്തു പ്രവർത്തിക്കുന്നതിനുള്ള അപൂർവ്വ സൗഭാഗ്യവും ഇങ്ങനെ കൈവന്നു.

1962-ൽ ഡോ.എ.ടി മാർക്കോസ് കൊച്ചിൻ യൂണിവേഴ്സിറ്റിയുടെ ഡിപ്പാർട്ട്മെന്റ് ഓഫ് ലോയുടെ ഹെഡ്ഡായി രുന്നപ്പോൾ പാർട്ട്ടൈം ലക്ചററായി ജോലി ചെയ്യുവാൻ ക്ഷണം ലഭിച്ചു. 7 കൊല്ലക്കാലം ആ നിയോഗം പ്രാക്ടീ സിനോടൊപ്പം നിയമകാര്യത്തിൽ കൂടുതൽ അറിവു സമ്പാദിക്കുവാൻ ഇടയാക്കി.

സൂര്യനാരായണ അയ്യരുടെ മരണശേഷംകേരളാ ഗവൺമെന്റ് ഇദ്ദേഹത്തെ ഹൈക്കോടതിയിൽ ഗവൺമെന്റ് പ്ലീഡറായി നിയമിച്ചു. ആദ്യപാദം കഴിഞ്ഞ് സീനിയർ ഗവൺമെന്റ്പ്ലീഡറായി വീണ്ടും നിയമിച്ചു. സത്യസന്ധമാ യും സ്തുത്യർഹമായും ചെയ്ത ജോലിയുടെ അംഗീകാരം മൂലം അന്നത്തെ ചീഫ് ജസ്റ്റിസിന്റെ ശുപാർശ സംസ്ഥാന ഗവൺമെന്റും സുപ്രീംകോടതിയും കേന്ദ്രഗവൺമെന്റും അംഗീകരിച്ച് 1984-ൽ കേരള ഹൈക്കോർട്ട് ജഡ്ജിയായി നിയമിച്ചു.

സുദർശൻ ചിട്ടികമ്പനി ലിക്യുഡേഷനിൽ ആയപ്പോൾ മുപ്പതിനായിരം കേസുകൾ ഹൈക്കോടതിയിൽ, ലി ക്യുഡേറ്റർ ഹർജിക്കാരൻ എന്ന നിലയിൽ, ഫയൽ ചെയ്തിരുന്നു. അന്ന് ചീഫ് ജസ്റ്റിസ് മാളിമഠ് ആയിരുന്നു. ഈ കേസുകളെല്ലാം ജസ്റ്റിസ് കെ ജോൺ മാത്യു തന്നെ പ്രത്യേകം വിചാരണ ചെയ്തു വിധിക്കുവാൻ, ചീഫ് ജസ്റ്റിസ് സ്പെഷ്യൽ ഉത്തരവ് ഇട്ടു. അതിനാവശ്യമായി കോടതിയിലെ ഒരുപറ്റം ഉദ്യോഗസ്ഥരെ പ്രത്യേകം നിയോഗിച്ചു. ഇരുപത്തെണ്ണായിരത്തിൽ പരം കേസുകൾ ഒരു കൊല്ലം കൊണ്ട് വിചാരണ ചെയ്തു വിധിച്ചതിനാൽ, ഹൈക്കോ ടതിയിൽ കെട്ടിക്കിടന്ന കേസുകളുടെ നമ്പരുകൾ വളരെ കുറഞ്ഞു.

ഇന്ത്യയിലുള്ള ഹൈക്കോടതികളിൽ, കേരള ഹൈക്കോടതിക്ക് കേസുകൾ ഒരു കൊല്ലത്തിനുള്ളിൽ വേഗം തീർപ്പാക്കിയതിന് പ്രത്യേക അംഗീകാരം ലഭിച്ചു. ആ പരിഗണനയുടെ അടിസ്ഥാനത്തിൽ 1992-ൽ ലിംക ബുക്ക്സ് ഓഫ് റെക്കോർഡിൽ ഏറ്റവും കൂടുതൽ വിധികൾ ഒരു കൊല്ലത്തിനുള്ളിൽ നടത്തിയ ന്യായാധിപൻ എന്ന പേര്, അംഗീകരിക്കപ്പെട്ടു. ഇതുവരെയും ആ റിക്കാർഡ് ആരും മറികടന്നിട്ടില്ല, മറികടക്കാൻ അത്ഭുതങ്ങൾ സംഭവിക്കണം. അദ്ദേഹത്തിന്റെ കൂടെ അന്നു ജോലി ചെയ്ത എല്ലാ ഉദ്യോഗസ്ഥർക്ക് ഔദ്യോഗികമായി കിട്ടാവുന്ന അംഗീകാരങ്ങളും കയറ്റങ്ങളും ശമ്പള വർദ്ധനവുകളും അദ്ദേഹം വാങ്ങി നൽകി എന്നത് പ്രത്യേകം പ്രശംസ അർഹിക്കുന്നു. അദ്ദേഹം

ന്യായാധിപൻ ആയിരുന്ന കാലത്ത്, ഭയം കൂടാതെ ഏതു അഭിഭാഷകനും കക്ഷിയുടെ കേസുമായി ചെല്ലുമായിരുന്നു. പ്രത്യേകിച്ച് യുവ അഭിഭാഷകരോട് പ്രത്യേക പരിഗണന നൽകിയിരുന്നു. സൗമ്യതയോടെ കേസുകളിൽ വാദം കേൾക്കുന്ന ന്യായാധിപന്മാർ തുലോം കുറവാണ്. ഒരിക്കലും ഇദ്ദേഹം ബഞ്ചിലിരുന്ന് ,അസ്വസ്ഥത കാട്ടി ആവശ്യമല്ലാത്ത കമന്റുകൾ പറയുകയില്ലായിരുന്നു. വിധിക്കുന്ന കേസിലെ ജഡ്ജ്മെന്റുകൾ വായിച്ചാൽ നല്ല ഭാഷയിൽ ഒഴുക്കോടെ കാര്യകാരണങ്ങൾ വിസ്തരിച്ച് വിധി എഴുതിയിരുന്നു. നീതിയും ന്യായവും അതിന്റെ അടിസ്ഥാനമായിരുന്നു. നിഷ്പക്ഷത അതിലെ സ്വർണരേഖയായിരുന്നു.

1994-ൽ റിട്ടയർ ചെയ്തു. അദ്ദേഹത്തിന് ഗവൺമെന്റിൽ നിന്നും കമ്മീഷണറായി നിയമിക്കുവാനുള്ള പല പ്രലോഭനങ്ങളും നിഷേധിക്കുകയാണ് ചെയ്തത്. അദ്ദേഹം പീപ്പിൾസ് കൗൺസിൽ ഫോർ സോഷ്യൽ ജസ്റ്റിസിന്റെ സാരഥിയായി 2002 മുതൽ തുടരുന്നു. മുമ്മൂന്നു കൊല്ലം തിരഞ്ഞെടുക്കുന്ന സ്ഥാനത്തുനിന്നും മാറ്റാതെ അംഗങ്ങൾ ഇപ്പോഴും തിരെഞ്ഞെടുക്കുന്നു. അവഗണിക്കപ്പെട്ടവരെ സംരക്ഷിക്കുന്ന പള്ളുരുത്തി റിലീഫ് സെറ്റിൽമെന്റിന്റെ ചുമതല പി.സി.എസ്.ജെ ആണ് നോക്കുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ വർക്കിംഗ് കമ്മിറ്റിയിൽ രണ്ടു തവണകളിലായി സഭയുടെ പരമാധ്യക്ഷൻ നിയമിക്കുകയുണ്ടായി. 2002-ൽ സുപ്രീംകോടതിയുടെ വിധി അനുസരിച്ച്, ജസ്റ്റിസ് മളിമഠ് നിരീക്ഷകനായി എത്തിയപ്പോൾ, അസ്സോസിയേഷൻ ഇലക്ഷൻ നടത്തുന്നതിന്, എല്ലാ ചുമതലകളും അദ്ദേഹം ഏറ്റെടുത്തു ഭംഗിയായി നടത്തുവാൻ സാധിച്ചു. അതിന് ഈ ലേഖകനും ഭാഗമായിരുന്നതു ഈശ്വരനിയോഗമായി കരുതുന്നു.

90 കഴിഞ്ഞെങ്കിലും സാമൂഹിക സാംസ്കാരിക പരിപാടികളിൽ തന്റെ സാന്നിദ്ധ്യം ആവശ്യമെങ്കിൽ എത്തി ധന്യമാക്കാറുണ്ട്. ജസ്റ്റിസ് കെ ജോൺ മാത്യു ഒരു സമൂഹത്തിനുമുമ്പിൽ എത്തിപ്പെട്ടാൽ ആരാധകർ ഓടി എത്തുന്നത് സർവ്വസാധാരണമാണ്. അശരണരെ തേടിയെത്തി ഇപ്പോഴും സ്വാന്തനം നൽകുന്ന ഇദ്ദേഹം വാർദ്ധക്യത്തിലും ഫലം കായിക്കുന്ന വ്യക്തിയാണ്. അനേകർക്ക് വഴികാട്ടിയാണ്, പ്രത്യേകിച്ച് അഭിഭാഷകലോകത്തിന് നീതിന്യായ ലോകത്തിനും ഒരു മുതൽ കൂട്ടാണ്, മുത്തച്ഛനാണ്. മൂന്നു പെൺമക്കളുടെ പിതാവാണ്. നാലുതലമുറ കാണാൻ ദൈവം അനുഗ്രഹിച്ച മുത്തച്ഛനാണ് ഇദ്ദേഹം. ഒരു കൊച്ചു മകൻ അദ്ദേഹത്തിന്റെ നീതിന്യായപാതയിൽ സഞ്ചരിക്കുന്നു. സന്തോഷം നിറഞ്ഞ ആയുസാരോഗ്യങ്ങൾ നേരുന്നു.

## മണിപ്പൂർ അക്രമം മതേതര ഇന്ത്യക്ക് അപമാനം

### പരിശുദ്ധ കാതോലിക്കാ ബാവ

മണിപ്പൂരിൽ ക്രൈസ്തവസമൂഹത്തിനെതിരായി നടക്കുന്ന അക്രമങ്ങൾ മതേതര ഇന്ത്യക്ക് ഭൂഷണമല്ലെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ. ഭാരത ക്രൈസ്തവ സമൂഹം ഈ ആക്രമണങ്ങളെ ഏറേ ആശങ്കകളോടെ ആണ് കാണുന്നത്. വൈദീകരുൾപ്പെടെ ആക്രമിക്കപ്പെടുമ്പോൾ ഭരണകൂടം കാഴ്ചക്കാരായി നിൽക്കുന്നു. ഭരണാധികാരികളുടെ ഭാഗത്തുനിന്നും ശക്തമായ ഇടപെടൽ ഉണ്ടായി ഭരണഘടന അനുശാസിക്കുന്ന മതസ്വാതന്ത്ര്യം ഉറപ്പാക്കണമെന്നും പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു.

## യുവജനപ്രസ്ഥാനം നേതൃസംഗമം 21-ന്

ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നേതൃസംഗമം സെപ്റ്റംബർ 21-ന് ഗോവയിൽ നടക്കും. യുവജനപ്രസ്ഥാനത്തിന്റെ നവതി ആഘോഷം റീജനൽ തലത്തിൽ നടത്താൻ പരുമല സെമിനാരിയിൽ പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗം തീരുമാനിച്ചു.

കേന്ദ്ര അസംബ്ലി ജൂലൈ 22-ന് ഇടുക്കി ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടക്കും.

## വൈദിക ചരമം



മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസനത്തിലെ സീനിയർ വൈദീകൻ വളയൻ ചിറങ്ങര സെ. പീറ്റേഴ്സ് സെ. പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാഗംമായ കോട്ടപ്പടി കണ്ണോത്ത് കുടിയിൽ റവ. ഫാ. വി. കുറിയാക്കോസ് (98) കർത്താവിൽ നിദ്ര പ്രാപിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ അഹമ്മദാബാദ് ഭദ്രാസനത്തിലെ വെരി.റവ. പി.എം മാത്യു കോർ എപ്പിസ്കോപ്പ (90) നിര്യാതനായി. ബോംബെ അഹമ്മദാബാദ് ഭദ്രാസനങ്ങളിൽ ശുശ്രൂഷ അനുഷ്ഠിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസനത്തിലെ സീനിയർ വൈദീകനായിരുന്ന റവ.ഫാ. ജോസഫ് മുള്ളൻകുഴിയിൽ (76) കർത്താവിൽ നിദ്ര പ്രാപിച്ചു. കോട്ടയം വെള്ളുക്കുട്ട സെന്റ് തോമസ് ഇടവകാംഗം.



വയനാട് കാര്യമ്പാടി M.O.S.C മെഡിക്കൽ മിഷൻ കണ്ണാശുപത്രിയുടെ സുവർണ്ണ ജൂബിലി സമാപന സമ്മേളനം നടത്തപ്പെട്ടു . പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യുസ് തൃതിയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. പൊതുസമ്മേളനം ബഹു. ആരോഗ്യ വകുപ്പ് മന്ത്രി ശ്രീമതി. വീണാ ജോർജ് ഉത്ഘാടനം ചെയ്തു.സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഗീവർഗീസ് മാർ ബർന്നബാസ് തിരുമേനി മുഖ്യപ്രഭാഷണം നടത്തി. മത സാംസ്കാരിക, രാഷ്ട്രീയ പ്രമുഖർ സമ്മേളനത്തിൽ സംബന്ധിച്ചു.




വടവുകോട് രാജർഷി മെമ്മോറിയൽ ഹയർ സെക്കൻഡറി സ്കൂളിൽ യു.പി വിഭാഗത്തിന് പുതുതായി നിർമ്മിച്ച ജോസഫ് മാർ പക്കോമിയോസ് സ്മാരക മന്ദിരം മലങ്കര ഓർത്തഡോക്സ് സഭ കാതോലിക്കേറ്റ് ആൻഡ് എം.ഡി സ്കൂൾ മാനേജറും തിരുവനന്തപുരം ഭദ്രാസന അധിപനുമായ ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത വിശുദ്ധ കൂദാശ കർമ്മം നിർവഹിച്ച് സ്കൂളിന് സമർപ്പിച്ചു. 1988-ൽ സഭയ്ക്കായി ഈ സ്ഥാപനം സ്വരുക്കൂട്ടിയ ദീർഘ ദർശിയായ പിതാവായിരുന്നു ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത എന്ന് തിരുമേനി അനുസ്മരിച്ചു . രാജഷി മെമ്മോറിയൽ ടീച്ചർ ട്രെയിനിങ് ഇൻസ്റ്റിറ്റ്യൂട്ട് സപ്തതി ആഘോഷങ്ങളുടെ ഭാഗമായി പുതുതായി നി ർമ്മിച്ച കമാനം നാടമുറിച്ച് മാനേജർ ഉദ്ഘാടനം ചെയ്തു. അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്കിന് ഗ്രിഗോറിയൻ സപ്തതി മന്ദിരം എന്ന നാമകരണീ ചെയ്തു.. തുടർന്ന് നടന്ന അനുസ്മരണ സമ്മേളനത്തിൽ വൈരി റവ.മത്തായി ഇടയനാൽ കോറെപ്പിസ്കോപ്പ, വൈരി . റവ. മട്ടമ്മേൽ ഐസക്ക് കോർപ്പിസ്കോപ്പ, സഭാവർക്കിങ് കമ്മിറ്റി അംഗം റവ.ഫാ. ജേകബ് കുര്യൻ ചെമ്മനം,ഫാ. സൈമൺ ജോസഫ്, ഫാ. വി എ മാത്യൂസ് വാതക്കാട്ടിൽ,ഫാ. ഒ.ജെ ജേക്കബ്, ഫാ.മഹേഷ് തങ്കച്ചൻ, ഫാ. ബേസിൽ ജോർജജ് മാളിയേക്കൽകുഴിയിൽ,ഫാ.സൂരജ് മത്തായി, ഫാ. ജോബി അലക്സ് കുട്ടൻപറമ്പിൽ, ഫാ ബെയ്സിൽ ഏലിയാസ് മണ്ണാർത്തിക്കുളം, ഫാ. ഫിലിപ്പ് കുര്യൻ,മാനേജ്മെന്റ് സ്കൂൾ കോഡിനേറ്റർ ഫാ. ജിത്തു മാത്യു ഐക്കരക്കുന്നത്, വടവുകോട് പുത്തൻകുരിശ് പഞ്ചായത്ത് പ്രസിഡന്റ് ശ്രീമതി സോണിയ മുരുഗേഷൻ,വി.കെ വർഗ്ഗീസ് കണ്ടനാട്,പി. ഐ പൗലോസ് കുന്നേൽ, അലക്സാണ്ടർ കെ ജോൺ , പ്രിൻസ് ഏലി യാസ് , എബിൻ മത്തായി പൊന്നോടത്ത്, സി ഇ ഗീവർഗീസ് , ജോൺസൺ സി പി , റ്റി.എം. ജോസ്, ജെയ്സൺ പീറ്റർ ജോയ് , അഡ്വ സോണി കെ .പോൾ, ആർ.എം. ടി.ടി.ഐ പ്രിൻസിപ്പൽ മോൺസി ജോൺ, ഹയർസെക്കൻഡറി വിഭാഗം പ്രിൻസിപ്പൽ, ഡോ.ജേക്കബ് ജോൺ, ഹെഡ്മിസ്ട്രസ് ഷേബ എം. തങ്കച്ചൻ എന്നിവർ പ്രസംഗിച്ചു. ആർ എം.റ്റി.റ്റി.ഐ യുടെ സപ്തതി ആഘോഷവും ഹയർസെക്കൻഡറി വിഭാഗത്തിൽ വിപുലീകരിച്ച പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണാർത്ഥം കമ്പ്യൂട്ടർ ലാബ് ഉദ്ഘാടനവും ജോസഫ് മാർ പക്കോമിയോസ് സ്മാരക മന്ദിരം നാടിന് സമർപ്പിക്കലും 2023 ജൂൺ മാസം 16 തീയതി വെള്ളിയാഴ്ച മലങ്കര മൽപ്പാൻ ഫാ.എൻ.കെ. കോരത് നഗറിൽ സ്കൂൾ മാനേജർ അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ മലങ്കര സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യുസ് തൃതീയൻ കാതോലിക്ക ബാവ ഉദ്ഘാടന കർമ്മം നിർവഹിച്ച് അനുഗ്രഹിക്കും.



**കോഴിക്കോട്:** ഇന്ത്യൻ ഗ്രാൻഡ് മുഫ്തി കാന്തപുരം എപി അബൂബക്കർ മുസ്‌ലിയാരും ഓർത്തോഡോക്സ് സഭ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവായും കൂടിക്കാഴ്ച്ച നടത്തി. കാരന്തൂർ മർകസിൽ നടന്ന കൂടിക്കാഴ്ചയിൽ നിലവിലെ സാമൂഹ്യ സാഹചര്യത്തെയും, ഇരു സമുദായങ്ങൾക്കിടയിൽ ശക്തിപ്പെടേണ്ട സൗഹാർദ്ദത്തെയും കുറിച്ച് ഇരുവരും സംസാരിച്ചു.



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവായുടെ ഓഫീസ് ഡെപ്യൂട്ടി സെക്രട്ടറിയായി ഫാ. സജി യോഹന്നാൻ നിയമിതനായി. ഡൽഹി മുൻ ഭദ്രാസന സെക്രട്ടറി ആയിരുന്നു. തുമ്പമൺ ഭദ്രാസനത്തിലെ കൈപ്പട്ടൂർ സെന്റ്. ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാ ഇടവകാംഗമാണ്.



സ്പെയിനിലെ ബാസ്ക് യൂണിവേഴ്സിറ്റിയിൽ നിന്നും മൂന്ന് വർഷത്തെ മേരി ക്യൂറി ഫെലോഷിപ്പ് നേടിയ ഡോ. അലീനാ അലക്സ്. കോഴിക്കോട് മെഡിക്കൽ കോളജിലെ ഡോ. അലക്സ് ഉമ്മന്റെയും, ഡോ.ബീനാ ഉമ്മന്റെയും മകളായ അലീനാ. യു. കെ. ഭദ്രാസനത്തിലെ ന്യൂകാസിൽ സെന്റ് തോമസ് ചർച്ച് ഇടവകാംഗം ആണ്. ഭർത്താവ് ശ്രീ. വിഷ്ണു പ്രദീഷ് .



കർണ്ണാടകയിലെ കുവേംപൂ യൂണിവേഴ്സിറ്റിയിൽ നിന്നും M S C സുവോളജിയിൽ രണ്ടാം റാങ്ക് കരസ്തമാക്കിയ നിരീക്ഷാ എം. സ്കറിയ. ബ്രഹ്മവാർ ഭദ്രാസനത്തിലെ നരസിം ഹരാജപുരം സെ. മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങളായ മാറാച്ചേരിയിൽ അഡ്വ. എം എ. സ്കറിയയുടെയും മിനി സ്കറിയയുടെയും മകൾ.




## ഫാ. ആൻഡ്രൂസ് ജോസഫ് ഐക്കരമറ്റത്തിൽ

1. എല്ലാ വർഷവും നോമ്പിന്റെ മദ്ധ്യത്തിൽ വരുന്ന മാറാനായ പെരുന്നാൾ
2. തബീഥായെ ഉയിർപ്പിച്ചതാരാണ്.
3. ആദ്യം എഴുതപ്പെട്ട സുവിശേഷം
4. കാവൽമാടം എന്നതിന്റെ അർത്ഥം.
5. റാഹേലിന്റെ ദാസി.
6. മാർതോമാശ്ലീഹാ സ്ഥാപിച്ച അരപ്പള്ളി എന്നറിയപ്പെടുന്നത്.
7. മുളന്തുരുത്തി സുന്നഹദോസിനു ശേഷം ആദ്യമായി വടക്കൻപ്രദേശത്ത് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ.
8. മോശ പണിത യാഗപീഠം.
9. ശബ്ദം എന്നർത്ഥം വരുന്ന സുറിയാനി പദം.
10. നക്ഷത്രം എന്നർഥം വരുന്ന പീലാസയുടെ മുകളിൽ വയ്ക്കുന്ന ഉപകരണം.
11. കൂദാശകളുടെ രാജ്ഞി.
12. മലങ്കര സഭാഭരണഘടനപ്രകാരം മലങ്കര സഭയുടെ ആത്മികവും ലൗകികവും വൈദികവുമായതിന്റെ പ്രധാനഭാരവാഹിത്വം ആരിലാണ് നിക്ഷിപ്തമായിരിക്കുന്നത്.
13. വംശാവലിയിൽ പേര് പറഞ്ഞിരിക്കുന്ന ഒരു സ്ത്രീ.
14. അമ്പതാമത് എന്നർത്ഥം വരുന്ന ഗ്രീക്ക് പദത്തിൽ നിന്നുണ്ടായ പേരുള്ള പെരുന്നാൾ.
15. പെക്കൻഹാം വാൽഷ് സ്ഥാപിച്ച ആശ്രമം.
16. പൗലോസ് ശ്ലീഹായുടെ സുവിശേഷപ്രവർത്തനവുമായി ബന്ധപ്പെട്ട ഒരു നഗരം
17. കാസാ–പീലാസാകൾ മൂടുന്ന ചിത്രപ്പണികൾ ചെയ്ത തുണിയുടെ പേരെന്താണ്
18. ദേവാലയം വിട്ടുമാറാതിരുന്ന ആശേർ ഗോത്രത്തിൽ പെട്ട പ്രവാചകി.
19. മോശയുമായി ബന്ധപ്പെട്ട ഒരു പർവ്വതം.
20. സെദ്റാ എന്ന വാക്കിന്റെ അർത്ഥം.
21. കർണാടകയിലെ ഉപ മുഖ്യമന്ത്രി ആര്
22. ഈ വർഷത്തെ ഐപിഎൽ കിരീടം നേടിയ ക്രിക്കറ്റ് ടീം ഏത്
23. ഇന്ത്യയിലെ ഇപ്പോഴത്തെ സുപ്രീം കോടതി ചീഫ് ജസ്റ്റിസ് ആര്
24. പുതിയ എൻ.സിസി.ഐ പ്രസിഡണ്ട് ആര്
25. ഇന്ത്യയുടെ ഉപരാഷ്ട്രപതി ആര്

*(ശരിയുത്തരം അയയ്ക്കുന്നവരിൽ തെരഞ്ഞെടുക്കപ്പെട്ട അഞ്ച് പേർക്ക് സമ്മാനം നല്കുന്നതാണ്. ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി 2023 ജൂൺ 27) ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം: എഡിറ്റർ, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഓ., മുട്ടമ്പലം–686004, 0481–2573234.*

# പിതൃസ്മൃതി ലോഗോ പ്രകാശനം



അൽവാരീസ് മാർ യൂലിയോസ് തിരുമേനിയുടെ ചരമ ശതാബ്ദിയുടെയും മലങ്കരയുടെ അംബാസഡർ ആയിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ ചരമ രജത ജൂബിലിയുടെയും ആഘോഷങ്ങളുടെ 'പിതൃ സ്മൃതി ലോഗോ' 2023 മെയ് മാസം ഇരുപത്തഞ്ചാം തീയതി പരുമലയിൽ വിശുദ്ധ കുർബാനാനന്തരം പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് നിർവഹിച്ചു. സഭയിലെ അഭിവന്ദ്യ മെത്രാപോലീത്തന്മാരായ യൂഹാനോൻ മാർ പോളിക്കാർപ്പൊസ്, ജോഷ്വാ മാർ നിക്കോദിമോസ്, മാത്യൂസ് മാർ തീമോത്തിയോസ്, എബ്രഹാം മാർ സെറാഫിം, അലക്സിയോസ് മാർ യൗസേബിയോസ്, സഖറിയ മാർ അപ്രേം, സഖറിയ മാർ സേവേറിയോസ്, പരുമല സെമിനാരി മാനേജർ പോൾ റമ്പാൻ, കൊറെപ്പിസ്കോപ്പന്മാർ, മലങ്കര സഭയായിലെ അഞ്ഞൂറോളം വൈദീകരും പങ്കെടുത്തു. ബോംബെ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കെ. ചാക്കോ, ഫാ. ബിജു പി. തോമസ് (പ്രോഗ്രാം കമ്മിറ്റി ചെയർമാൻ), ഫാ. നൈനാൻ വി. ജോർജ് (വൈദീക സംഘം ജനറൽ സെക്രട്ടറി) ജോയിന്റ് ജനറൽ കൺവീനർ മോനി കല്ലംപറമ്പിൽ, റജിസ്ട്രേഷൻ കമ്മിറ്റി കണവീനർ ഫിലോപ്പോസ് ടി. കെ. തുടങ്ങിയവർ സന്നിഹിതരായിരുന്നു.

2023 ജൂലൈ 29 നു പരുമലയിൽ വച്ചാണ് പിതൃസ്മൃതി സമ്മേളനം നടക്കുക. വിവിധ കമ്മിറ്റികൾ അഭിവന്ദ്യരായ ഗീവർഗ്ഗീസ് മാർ കൂറീലോസ്, യൂഹാനോൻ മാർ പോളിക്കാർപ്പൊസ്, യാക്കോബ് മാർ ഏലിയാസ്, ഏബ്രഹാം മാർ സെറാഫിം, കെ.വി.പോൾ റമ്പാൻ എന്നിവരുടെ നേതൃത്വത്തിൽ പ്രവർത്തനങ്ങൾ ആരംഭിച്ചു. ഡോ. പോൾ മണലിൽ സമ്മേളനത്തിന്റെ ജനറൽ കൺവീനർ ആയി പ്രവർത്തിക്കുന്നു.



മലങ്കര ഓർത്തഡോക്സ് സഭയുടെ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ സെക്രട്ടറിയായി സണ്ടേസ്കൂൾ കോട്ടയം ഭദ്രാസന മുൻ ഡയറക്ടർ ശ്രീ. ജോസഫ് അലക്സാണ്ടറിനെ പരിശുദ്ധ കാതോലിക്ക ബാവ നിയമിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ ട്രഷററായി ജോൺസൺ കീപ്പള്ളിയെ പരിശുദ്ധ കാതോലിക്ക ബാവ നിയമിച്ചു.



വ്യവസായ പരിശീലന വകുപ്പിനു കീഴിലുള്ള സംസ്ഥാനത്തെ ഗവൺമെന്റ് ഐ.ടി.ഐ കളിലെ മികച്ച ഗ്രൂപ്പ് ഇൻസ്ട്രക്ടർക്കുള്ള സംസ്ഥാന അവാർഡ് കായംകുളം ഗവ. ഐ.ടി.ഐ യിലെ ഗ്രൂപ്പ് ഇൻസ്ട്രക്ടർ മാവേലിക്കര കൊറ്റാർകാവ് വിളയിൽ അതുൽ ഭവൻ വി.പി. വർഗ്ഗീസിന് ലഭിച്ചു. കഴിഞ്ഞ 34 വർഷമായി ഐ.ടി. ഐ ൽ പ്രവർത്തിക്കുന്ന വി. പി. വർഗീസ് മാവേലിക്കര പുതിയ കാവ് സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്. പുതിയ കാവ് സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ മാനേജിംഗ് കമ്മിറ്റി അംഗം,പുതിയ കാവ് സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ചാരിറ്റബിൾ സൊസൈറ്റി ട്രഷറാർ എന്നീ നിലകളിൽ പ്രവർത്തിക്കുന്നു. ഭാര്യ. മേഴ്സി. മക്കൾ അതുൽ പി. വർഗ്ഗീസ്, അക്സൽ പി. വർഗീസ്.



ക്രൈസ്തവ സാഹിത്യത്തിന് നൽകിയ സേവനത്തെ പരിഗണിച്ചു 'International Legal Ministry' പുരസ്കാരം ലഭിച്ച അഡ്വക്കേറ്റ് വർഗീസ്. പി. തോമസിനെ പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് മേപ്രാൽ സെ. ജോൺസ് വലിയ പള്ളിയിൽ വച്ച് ആദരിച്ചു. ഹാസ്യ സാഹിത്യത്തിന് S N G ഹാസ്യവേദി ജൂറി പുരസ്കാരവും ലഭിച്ചിട്ടുണ്ട്.



സാന്ദ്ര മരിയ സാജന് ഈസ്റ്റ് ബയോ റിസേർച്ച് സ്കോളർഷിപ്പ്. സ്കോട്ലാൻഡ് ഗവ ണ്മെന്റ് റിസർച്ച് സ്കോളർഷിപ്-ഈസ്റ്റ് ബയോ-(1 കോടി രൂപ-4 വർഷ പഠനം) നേടിയ സാന്ദ്ര മരിയ സാജൻ-ബിറ്റ്സ്പിലാനി ഹൈദരാബാദ് വിദ്യാർഥി. University of Aberdeen ഇൽ ന്യൂറോസയൻസിൽ PhD ഗവേഷണത്തിനാണ് സ്കോളർഷിപ്. സൗത്ത് പാമ്പാടി ചിറക്കൽ തോട്ടത്തിൽ സാജൻ സാമുവലിന്റെയും മഞ്ജുഷ മാർക്കോസിന്റെയും മകൾ.



മഹാത്മാഗാന്ധി സർവകലാശാല നടത്തിയ BCom (Model III Computer Application) പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ അനുഷാ മേരി സണ്ണി.

കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമാണ്. പാമ്പാടി മാത്തൻപടിക്കൽ സണ്ണി ജോർജിന്റെയും പ്രേംനാ സണ്ണിയുടെയും പുത്രിയായ അനുഷ Saintgits College of Applied Sciences വിദ്യാർത്ഥിനിയാണ്.



**ശ്രീലങ്ക:** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മദ്രാസ് ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടത്തപ്പെടുന്ന ശ്രീലങ്കൻ മിഷന്റെ ഭാഗമായി അഭിവന്ദ്യ തിരുമേനിമാർ ശ്രീലങ്ക സന്ദർശിച്ചു.

കോട്ടയം ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനി, മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ പീലക്സിനോസ് തിരുമേനിയുമാണ് മൂന്ന് ദിവസത്തെ സന്ദർശനത്തിനായി ശ്രീലങ്കയിൽ എത്തിയത്.

ഭാഗ്യസ്മരണാർഹനായ അൽവാറീസ് മാർ യൂലിയോസ് തിരുമേനിക്ക് ശേഷം ആദ്യമായാണ് മലങ്കര സഭയിലെ പിതാക്കന്മാർ വടക്കൻ ശ്രീലങ്കയിൽ വിശുദ്ധ കുർബാന അർപ്പിക്കുന്നത്. പുതുതായി ബഹറിൻ അംബാസിഡർ ആയി നിയമിതനായ ശ്രീലങ്കയിലെ ഇന്ത്യൻ ഡെപ്യൂട്ടി ഹൈ കമ്മീഷണറെ സന്ദർശിച്ച് മലങ്കര സഭയുടെ അനുമോദനങ്ങൾ അറിയിച്ചു.

ഭാഗ്യസ്മരണാർഹനായ അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ കാലത്ത് മലങ്കര സഭയുടെ കീഴിൽ ശ്രീലങ്കയിൽ ഉണ്ടായിരുന്ന മാന്നാർ പരപ്പൻകണ്ടാൽ സെന്റ് മേരീസ് ദേവാലയവും ശ്രീലങ്കൻ മിഷനിലെ പുതുതായി രൂപികരിക്കപ്പെട്ട മുതലകുത്തി സെന്റ് മേരീസ് കോൺഗ്രികഷനും, കിളിനോച്ചി ജയപുരം സെന്റ് തോമസ് പള്ളിയും സന്ദർശിക്കുകയും അഭിവന്ദ്യ തിരുമേനിമാർ വിശുദ്ധ കുർബാന അർപ്പിക്കുകയും ചെയ്തു. ജയപുരത്തു പുതുതായി നിർമ്മിക്കുന്ന ദേവാലയത്തിന് അഭിവന്ദ്യ പിതാക്കന്മാർ കല്ലിടുകയും ചെയ്തു. ശ്രീ. ബിജു അലക്സാണ്ടർ, ശ്രീ. സാജു സാമുവേൽ എന്നിവരുടെ സഹായത്തോടെ മിഷൻ ഡയറക്ടർ ഫാ ലിനു ലൂക്കോസ് ക്രമികരണങ്ങൾക്കു നേതൃതം നൽകി.



'കാസാ' (CASA - Churches Auxiliary for Social Action) യുടെ വെസ്റ്റ് സോൺ പേർസണൽ കമ്മിറ്റിയുടെ അധ്യക്ഷനായി അഭി. ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ തിരഞ്ഞെടുത്തു.

മുംബൈ-നാഷ്ണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇൻഡ്യയുടെ പ്രസിഡന്റായും ക്രിസ്ത്യൻ സർവീസ് ഏജൻസി ചെയർമാനായും നിയമിതനായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കുന്നംകുളം ഭദ്രാസനാധിപനും ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം അധ്യക്ഷനുമായ അഭി.ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ (CASA - Churches Auxiliary for Social Action ). 'കാസ' വെസ്റ്റ് സോണിന്റെ മീറ്റിംഗിൽ വെച്ച് കാസാ ഡയറക്ടർ ഡോ. സുഷാന്ത് അഗർവാളും റീജിയണൽ സെക്രട്ടറി കെ.വി.തോമസും ബോർഡ് മെമ്പേഴ്സും ചേർന്ന് അനുമോദിച്ചു. വെസ്റ്റ് സോൺ പേഴ്സണൽ കമ്മറ്റിയുടെ അധ്യക്ഷനായി അഭി.ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുകയും ചെയ്തു. നാല് വർഷത്തേക്കാണ് അധ്യക്ഷന്റെ നിയമനം.സാമൂഹിക പ്രവർത്തനത്തിനു വേണ്ടിയുള്ള സഭകളുടെ സംയുക്ത സംഘടനയാണ് കാസ. 1947 – ൽ ആരംഭിച്ച 'കാസാ'യുടെ ആസ്ഥാനം ന്യൂഡൽഹിയാണ്



വൈ.എം.സി.എ. നാഷണൽ ആർബിട്രേറ്ററും നാഷണൽ പ്രോജക്ട് കമ്മറ്റി ചെയർമാനുമായി അഡ്വ. ജോസഫ് ജോൺ തെരഞ്ഞെടുക്കപ്പെട്ടു.

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി അംഗവും കേരളാ ലോയേഴ്സ് കോൺഗ്രസ്സ് സംസ്ഥാന ചെയർമാനും വൈ.എം.സി.എ. ഏഷ്യ ആന്റ് പസഫിക് അലയൻസ് ഭരണഘടന സമിതി ചെയർമാനുമാണ്.



# 40th Day Remembrance Prayer Service

St. Mathews Orthodox Valiyapally,
Near Muthoot Hospital, Kozhencherry, Kerala

15th June 2023, 6.45 AM onwards

John 11:25-26

*"I am the resurrection and the life.
The one who believes in me will live,
even though they die and whoever lives
by believing in me will never die"*

**Mrs. Leela Zachariah (75)**
05.10.1947 - 07.05.2023

---

**വേർപാടിന്റെ 27–ാം വർഷം**
**18–04–1996**



**സി. ഗീവർഗ്ഗീസ്**
**പന്ത്രവിളാകത്ത്**
**കടമ്പനാട്**

**വേർപാടിന്റെ 1–ാം വർഷം**
**03–06–2022**



**മറിയാമ്മ**
**പന്ത്രവിളാകത്ത്**
**കടമ്പനാട്**

*– സന്തപ്ത കുടുംബാംഗങ്ങൾ*

# പാത്താമുട്ടം മാർ തേവോദോസ്യോസ് മിഷൻ സെന്റർ

## 15 എൻജിനീയറിംഗ് വിദ്യാർത്ഥികൾക്ക്

## സ്കോളർഷിപ്പ് നൽകുന്നു



**പാത്താമുട്ടം:** മലങ്കര ഓർത്തഡോക്സ് സഭയുടെ കൽക്കട്ടാ ഭദ്രാസനത്തിന്റെയും, സെ. തോമസ് മിഷന്റെയും ഉടമസ്ഥതയിൽ ഛത്തിസ്ഗഢിലെ ഭിലായിയിൽ പ്രവർത്തിക്കുന്ന ക്രിസ്ത്യൻ കോളജ് ഓഫ് എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജിയിൽ (CCET, Bhilai) ഈ (2023) അധ്യയനവർഷം പ്രവേശനം നേടുന്ന 15 എൻജിനീയറിംഗ് വിദ്യാർത്ഥികൾക്ക് പാത്താമുട്ടം സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്റർ സ്കോളർഷിപ്പ് നൽകുന്നു.

കമ്പ്യൂട്ടർ സയൻസ് ആന്റ് എഞ്ചിനീയറിംഗ് (06), ഇലക്ട്രിക്കൽ എഞ്ചിനീയറിംഗ് (03), ഇലക്ട്രോണിക്സ് ആൻഡ് ടെലി കമ്മ്യൂണിക്കേഷൻ (03), മെക്കാനിക്കൽ എഞ്ചിനീയറിംഗ് (03) എന്നീ കോഴ്സുകൾക്കാണ് സ്കോളർഷിപ്പ് ലഭിക്കുക.

2023 ജൂൺ 20–ന് മുമ്പായി ഫിസിക്സ്, കെമിസ്ട്രി, ഗണിതം എന്നിവയിൽ പന്ത്രണ്ടാം ക്ലാസ്സ് പാസ്സായവരും, JEE യിൽ +1 മാർക്ക് നേടിയവർക്കും അപേക്ഷിക്കാം.

1998–ൽ ആരംഭിച്ച ക്രിസ്ത്യൻ എൻജിനീയറിംഗ് കോളേജ് ഈ വർഷം മഹത്തായ 25 വർഷങ്ങൾ പൂർത്തീകരിക്കുന്നു, ആയതിനാൽ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിഭാഗങ്ങൾക്കും, എസ്.സി/എസ്.ടി വിദ്യാർത്ഥികൾക്കും പ്രത്യേക വിദ്യാഭ്യാസ ആനുകൂല്യങ്ങൾ, സൗജന്യ ഹോസ്റ്റൽ താമസം തുടങ്ങിയ ആനുകൂല്യങ്ങൾ നൽകുന്നു.

ഉരുക്കു നഗരമായ ഭിലായിലെ പ്രസ്തുത കോളേജ്, എൻജിനീയറിംഗ് വിദ്യാഭ്യാസത്തോടൊപ്പം, പ്രായോഗിക പരിശീലനവും, ഭാഷാ പ്രവീണ്യവും, വ്യവസായശാല നിരീക്ഷണവും, തൊഴിലുറപ്പും, മൈക്രോസോഫ്റ്റ്, ഗൂഗിൾ എന്നീ കമ്പനികളുൾപ്പടെയുള്ള കമ്പനികളുമായി ചേർന്ന് ഇന്റേൺഷിപ്പും, സർട്ടിഫിക്കറ്റ് കോഴ്സുകളും ഓരോ വിദ്യാർത്ഥിക്കും ഉറപ്പു നൽകുന്നു.

ആൺകുട്ടികൾക്കും, പെൺകുട്ടികൾക്കും കാമ്പസ്സിൽത്തന്നെ പ്രത്യേകം ഹോസ്റ്റൽ സൗകര്യം വൈദികരുടേയും, കന്യാസ്ത്രികളുടെയും മേൽനോട്ടത്തിൽ നടത്തപ്പെടുന്നു.

ഗൂഗിൾ ഫോമിനായി
QR Code
സ്കാൻ ചെയ്യുക

വിശദ വിവരങ്ങൾക്ക് :
9562621999, 9744230093
7005024458, 9856001335

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 June/2023



PRINTED & PUBLISHED BY FR SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.48/1949, PONEKKARA, CHERANALOOR ROAD, AIMS PONEKKARA POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.